ഫെബ്രുവരി 2021

# ക്രൈസ്തവ കാഹളം




## കാലോചിതമാകേണ്ട വിശ്വാസ പരിശീലനം

www.malankaralibrary.com



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

www.malankaralibrary.com

# Beyond Time and Space Inclusive and Integral Vision for Life



കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ രചിച്ച Beyond Time and Space Inclusive and Integral Vision for Life എന്ന പുസ്തകം ഡൽഹിയിലെ അപ്പോസ്തോലിക് ന്യൂൺഷ്യേച്ചറിൽ വെച്ച് സി. ബി. സി. ഐ പ്രസിഡണ്ട് കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ്, സീറോ മലബാർ സഭയുടെ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരിക്ക് നൽകി പ്രകാശനം ചെയ്യുന്നു.

റവ. ഡോ. സ്റ്റീഫൻ, മോൺ. പേഷേ, കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി, കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ്, കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ, മോൺ. മർഫി, റവ. ഡോ. ജേക്കബ് പാലക്കപ്പള്ളി എന്നിവരാണ് ചിത്രത്തിൽ. ബാംഗ്ലൂർ ഏഷ്യൻ ട്രേഡിങ് കോർപ്പറേഷൻ ആണ് പുസ്തകം പ്രസിദ്ധീകരിച്ചത്.


www.malankaralibrary.com

# ഉള്ളടക്കം

**ക്രൈസ്തവ കാഹളം**
ഫെബ്രുവരി 2021 ▪ വാല്യം 82 ▪ ലക്കം 2




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4





www.malankaralibrary.com

എഡിറ്റോറിയൽ

# വേണം നമുക്കി തലമുറയെ

ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കുവാനുള്ള ദൈവനിയോഗം എല്ലാ ക്രിസ്തുശിഷ്യന്മാർക്കും നൽകപ്പെട്ടിരിക്കുന്നു. ഇക്കാരണത്താൽ എല്ലാ സ്ഥലങ്ങളിലും എല്ലാ കാലങ്ങളിലും ദൈവം മനുഷ്യനു സമീപസ്ഥനാണ്. പാപം മൂലം ചിന്നിച്ചിതറി പോയ മനുഷ്യസമൂഹത്തെ തന്നിലേക്കു വിളിച്ചു ചേർക്കുവാനായി ദൈവം തന്റെ ഏകപുത്രനെ ലോകത്തിലേക്കയച്ചു. അവനിലൂടെ എല്ലാവരും ദൈവം വാഗ്ദാനം ചെയ്യുന്ന സൗഭാഗ്യകരമായ ജീവിതത്തിന്റെ അവകാശികൾ ആകുവാൻ  എല്ലാ മനുഷ്യരെയും ക്ഷണിക്കുന്നു. ഈ ദൈവികാഹ്വാനം ലോകം മുഴുവനും എത്തിക്കുവാൻ ആയി യേശുക്രിസ്തു താൻ തിരഞ്ഞെടുത്ത ശിഷ്യന്മാരെ ലോകത്തിന്റെ നാനാ ഭാഗങ്ങളിലേക്കും അയച്ചു. ശിക്ഷ്യന്മാരിൽ നിന്ന് ലഭിച്ച ഈ സുവിശേഷത്തിന്റെ നിക്ഷേപം ക്രിസ്തുവിലുള്ള വിശ്വാസമായി തലമുറകൾ സ്വീകരിക്കുകയും അടുത്ത തലമുറകളിലേക്ക് പകരുകയും ചെയ്തു. ഈ വിശ്വാസം ഇന്നും തലമുറകൾക്ക് പരിശീലനത്തിലൂടെയും പ്രവർത്തിയിലൂടെയും സാക്ഷ്യത്തിലൂടെയും കുടുംബത്തിലും സഭയിലും കൈമാറ്റം ചെയ്യപ്പെടുന്നു. വിശ്വാസത്തിന്റെ ഉള്ളടക്കം അന്നും ഇന്നും ഒന്നു തന്നെയാണ്.

ഇതേ വിശ്വാസത്തിന്റെ പേരിലാണ് ആദിമസഭയിൽ അനേകായിരങ്ങൾ ജീവൻ കൊടുക്കുവാൻ തയ്യാറായത്. അത് ഇന്നും തുടരുന്നു. മധ്യപൂർവേഷ്യൻ രാജ്യങ്ങളിലും അനേകം ആഫ്രിക്കൻ രാജ്യങ്ങളിലും ആയിരങ്ങൾ ഇന്നും തങ്ങൾ സ്വീകരിച്ച വിശ്വാസത്തെ പ്രതി രക്തസാക്ഷിത്വം വരിക്കുന്നു. എന്നാൽ വിശ്വാസ ജീവിതത്തിന് യാതൊരുവിധ വെല്ലുവിളികളോ  ഭീഷണികളോ ഇല്ലാതിരുന്ന ഒരു പ്രദേശമാണ് നമ്മുടെ കേരളം. നമ്മെ അത്ഭുതപ്പെടുത്തുന്നത് ഭൗതികമായ ചെറിയ നേട്ടങ്ങളെ പ്രതി യേശുവിലുള്ള വിശ്വാസം ത്യജിക്കുന്നതിനോ അതിനോട് വ്യവസ്ഥകൾ വയ്ക്കുന്നതിനോ നമ്മുടെ പുതിയ തലമുറയ്ക്ക് യാതൊരു മടിയുമില്ല. നമ്മൾ പരിശുദ്ധാത്മാവിൽ ആശ്രയിച്ച് നമ്മുടെ വിശ്വാസപരിശീലനത്തെക്കുറിച്ച് ഗൗരവപരമായ ഒരു ആത്മപരിശോധന നടത്തേണ്ടതുണ്ട്. എവിടെയാണ് നമുക്ക് പാകപ്പിഴ പറ്റിയിട്ടുള്ളത്. യേശുവിലുള്ള ആഴമായ സ്നേഹവും അചഞ്ചലമായ വിശ്വാസവും വളർന്നുവരുന്നതിന് നമ്മുടെ വിശ്വാസപരിശീലനം സഹായിക്കുന്നുണ്ടോ. കുട്ടികളുടെ മനസാക്ഷി രൂപീകരണം നമ്മുടെ വിശ്വാസ പരിശീലനത്തിന്റെ ലക്ഷ്യം ആവുന്നുണ്ടോ. അങ്ങനെയെങ്കിൽ  എത്രമാത്രം ആ ലക്ഷ്യത്തിൽ നാം എത്തിച്ചേരുന്നു. സഭയുടെ എല്ലാ തലങ്ങളിലും ഗൗരവതരമായ ചർച്ചകൾ നടക്കേണ്ടതുണ്ട്. പ്രത്യേകിച്ച് ഒരു മഹാമാരിയുടെ നടുവിൽ സഭ എന്തിനാണ്, ദൈവം എന്തിനാണ് എന്ന് ചോദിക്കുന്ന ഒരു പുതിയ സംസ്കാരത്തോട് സംവേദിക്കുവാൻ വിശ്വാസത്തിൽ ആഴ പെട്ടതും കൃത്യമായി മനസ്സാക്ഷി രൂപീകരിക്കപ്പെട്ടതുമായ ഒരു തലമുറ ഇവിടെ  ഉണ്ടാകേണ്ടതുണ്ട്.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943


www.malankaralibrary.com

# കോവിഡിനും മുകളിൽ



ക്രൈസ്തവ വിശ്വാസ സത്യങ്ങൾ അമൂല്യമായ നിക്ഷേപ മാണ്. ഇത് എല്ലാ വിശ്വാസികളിലേക്കും സന്മനസുള്ള എല്ലാവരിലേക്കും പകർന്നു നൽകേണ്ടതിന് അതിനെ സംരക്ഷിക്കുകയും, കാലോചിത മായും മെച്ചപ്പെട്ട രീതിയിലും അതിനെ അവതരിപ്പിക്കുകയും ചെയ്യേ ണ്ടത് അത്യാവശ്യമാണ്. വിശ്വാസ നിക്ഷേപം കാത്തുസൂക്ഷിക്കുക എന്നതാണ് കർത്താവ് തന്റെ സഭയെ ഭരമേൽപ്പിച്ച ദൗത്യം (ആമുഖം, കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം). മതബോധനം വിശ്വ സ്തമായും ക്രമീകൃതമായും വിശുദ്ധ ഗ്രന്ഥത്തിലേയും, ആരാധനാ ക്രമത്തിലേയും, സജീവ സഭാപാരമ്പര്യങ്ങളിലേയും ഔദ്യോഗികമായ സഭാപ്രബോധനങ്ങളിലേയും അതുപോലെ കാലാകാലങ്ങളിലെ സഭാ പിതാക്കന്മാരിൽ നിന്നും വേദപണ്ഡിതരിൽ നിന്നും, വിശുദ്ധരിൽ നിന്നും നമുക്ക് ലഭിച്ചിട്ടുള്ള ആദ്ധ്യാത്മിക പൈതൃകത്തെ അവതരിപ്പിക്കുന്ന താവണം (ആമുഖം, കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം). ഇത് നമ്മുടെ ക്രിസ്തീയ ജീവിതത്തെ പ്രോജ് വലിപ്പിക്കുന്നതും സജീവ മാക്കുന്നതുമാകണം.

കോവിഡ്-19 എന്ന മഹാമാരിയുടെ പിടിയിൽ നിന്നും ലോകം സാധാ രണ ജീവിതത്തിലേക്ക് മടങ്ങിവന്നുകൊണ്ടിരിക്കുകയാണ്. കോവിഡ് കാലഘട്ടം നമ്മുടെ വിശ്വാസജീവിതത്തിൽ വലിയ പ്രതിസന്ധികളും കൗദാശിക ജീവിതത്തിന് നിരന്തരം തടസ്സങ്ങളും ഉണ്ടാക്കിയിട്ടുണ്ട്. കോവിഡിനു ശേഷമുള്ള കാലഘട്ടം നമ്മുടെ വിശ്വാസപ്രഘോഷണ ത്തിന്റെ മറ്റൊരു കാലഘട്ടവും നാഴികക്കല്ലുമാണ്. നമ്മുടെ വിശ്വാസം മാറ്റുരക്കപ്പെട്ട ഒരു കാലഘട്ടമായിരുന്നു ഇത്. പത്തരമാറ്റ് തങ്കത്തിളക്ക മുള്ള ഒരു വിശ്വാസജീവിതം നമുക്ക് എടുത്തു കാണിക്കുവാൻ നമുക്ക് ഉണ്ടായിരുന്നോ? നവ സമ്പർക്ക മാധ്യമങ്ങൾ പടുത്തുയർത്തിയ പൊതു ബോധത്തിൽ നിന്നാണ് നാം പലതും വിലയിരുത്തിയതും പലതും സ്വീകരിച്ചതും, നിരാകരിച്ചതും. നമ്മുടെ വിശ്വാസത്തിന്റെ ആഴം പരിശോധിക്കപ്പെട്ട കാലഘട്ടമായിരുന്നു അത്.

വിശ്വാസപരിശീലനം/മതബോധനം, catechesis എന്ന പദം കൊണ്ട് വിശദീകരിച്ചിരുന്നു. "ശിഷ്യന്മാരാകുക, വിശ്വസിക്കുന്നതിലൂടെ യേശു വിന്റെ നാമത്തിൽ ജീവൻ ഉണ്ടാകേണ്ടതിന് അവനാണ് ദൈവത്തിന്റെ



www.malankaralibrary.com

പുത്രനെന്ന് വിശ്വസിക്കുവാൻ മനുഷ്യരെ സഹായിക്കുക, ക്രിസ്തുവിലുള്ള ജീവിതത്തിൽ അവരെ പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യുക. അങ്ങനെ അവിടുത്തെ ഹിതം പണിതുയർത്തുക. സഭയുടെ ഇവ്വിധ പ്രവർത്തനങ്ങളുടെ ആകെത്തുകയാണ് മതബോധനം/വിശ്വാസപരിശീലനം (മതബോധനം, 4). ഇവിടെ ക്രിസ്തുവിന്റെ ശരീരമായ സഭ വിശ്വാസപരിശീലന പ്രക്രിയയിലൂടെ പണിതുയർത്തപ്പെടുന്നു. ചോദ്യം നമ്മുടെ ആത്മപരിശോധനയ്ക്കുള്ളതാണ്. ഒരു ആത്മീയ കണക്കെടുപ്പിന് (Spiritual Auditing) നാം മുതിരുകയാണെങ്കിൽ വിശ്വാസ പരിശീലനം എത്ര മാത്രം ഫലദായകമാകുന്നുവെന്ന് നമുക്ക് വ്യക്തമാകും.

നമ്മുടെ കുട്ടികളും യുവതി-യുവാക്കളും കത്തോലിക്കാ വിശ്വാസത്തിന്റെ അടിസ്ഥാനപരവും സത്താപരവുമായ ഉള്ളടക്കം തിരിച്ചറിയുകയും യേശു കർത്താവിൽ രക്ഷകനും നാഥനുമായി ഏറ്റുപറയുകയും ചെയ്യുന്ന ഒരു പ്രക്രിയ നമ്മുടെ വിശ്വാസപരിശീലനത്തിൽ നടക്കണം. ഓരോ കാലഘട്ടത്തിലും നമ്മുടെ മുന്നിലുള്ള വിശ്വാസ പ്രതിസന്ധിയും അതുയർത്തുന്ന വെല്ലുവിളികളും വ്യക്തമാണ്. അതിനാൽ കാലഘട്ടത്തിന്റെ ആവശ്യമനുസരിച്ച് വിശ്വാസ പരിശീലന വേദികളിൽ കാലോചിതമായ കർമ്മപരിപാടികൾ രൂപപ്പെടേണ്ടതുണ്ട്. കോവിഡ് കാലം അത്തരം ചില ചിന്തകൾ നമുക്ക് തരുന്നു. നമ്മുടെ തലമുറയുടെ വിശ്വാസ പ്രതിസന്ധികളിൽ പരിശുദ്ധാത്മാഭിഷേകത്തിനായി നമുക്ക് പ്രാർത്ഥിക്കാം. അകൽച്ചയുടെ ഈ കാലം നമ്മെ വല്ലാതെ വീർപ്പുമുട്ടിച്ചിരിക്കുന്നു. പരസ്പരബന്ധം വല്ലാതെ ഉലഞ്ഞിരിക്കുന്നു. ദൈവവുമായുള്ള ബന്ധം കൂടി നഷ്ടപ്പെട്ടാലോ? യാഥാർത്ഥ്യബോധത്തിലും വിശ്വാസത്തിലും ഉറച്ച് നമുക്ക് മുന്നേറാം! ദൈവം നമ്മുടെ പക്ഷത്തെങ്കിൽ കൊറോണയ്ക്ക് ദൈവപൈതലിനെ തോൽപ്പിക്കാനാവുമോ?

ദൈവം അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്


www.malankaralibrary.com



റവ. ഡോ. പ്രഭീഷ് ജോർജ്ജ്

# വിശ്വാസ പരിശീലനം: *ഒരു പുനർവായന*




**ആമുഖം**

കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥത്തിന് ആമുഖമായി വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഇങ്ങനെ കുറിച്ചു: "എല്ലാവരും സുവിശേഷ സന്ദേശം അറിയുന്നതിനും സ്വീകരിക്കുന്നതിനും അങ്ങനെ ക്രിസ്തുവിന്റെ പൂർണതയാകുന്ന പക്വതയിലേയ്ക്കു വളരുന്നതിനുവേണ്ടി സുവിശേഷവത്ക്കരത്തിനുള്ള ഒരു പ്രത്യേക ഉദ്യമം അത്യന്താപേക്ഷിതമാണ്." മതബോധനത്തിന്റെ അത്യന്തിക ലക്ഷ്യം ക്രിസ്തുവിന്റെ പൂർണതയിലേയ്ക്ക് ഒരു വ്യക്തി വളരുക എന്നതാണ്. ഈ ലക്ഷ്യപ്രാപ്തിയിലേയ്ക്ക് നമ്മുടെ വിശ്വാസ പരിശീലന പ്രക്രിയ സഭാമക്കളെ ആനയിക്കുന്നുണ്ടോ എന്ന ബലമായ സംശയത്തിലേയ്ക്ക് ആനുകാലിക അനുഭവങ്ങൾ നമ്മെ നയിക്കുന്നു. സഭ അനുശാസിക്കുന്ന വിശ്വാസ പരിശീലന പ്രക്രിയയിലൂടെ കടന്നുപോയ വ്യക്തി കാലക്രമത്തിൽ ക്രിസ്തുവിനേയും ക്രിസ്തീയ വിശ്വാസത്തെയും തള്ളിപ്പറയുകയും ഉപേക്ഷിക്കുകയും ചെയ്യുന്ന പ്രവണതകൾ കൂടിവരുന്ന സാഹചര്യത്തിൽ നമ്മുടെ സഭയുടെ വിശ്വാസ പരിശീലന പരിപാലനത്തെക്കുറിച്ചുള്ള ഒരു ആത്മവിചിന്തനം അനിവാര്യമാണ്.

**വിശ്വാസ പരിശീലനം സഭയുടെ അടിസ്ഥാന ദൗത്യം**

ഒരു വ്യക്തിയെ വിശ്വാസത്തിൽ ജനിപ്പിക്കുക മാത്രമല്ല, ആ വിശ്വാസത്തിൽ വളർത്തുക എന്ന ചുമതലകൂടി സഭയിൽ നിക്ഷിപ്തമായിരിക്കുന്നു. വിശ്വാസത്തിന്റെ ബാലപാഠങ്ങൾ അഭ്യസിപ്പിക്കുന്നതിലൂടെ പ്രാർത്ഥനാ ജീവിതത്തിലേയ്ക്കും ക്രിസ്തുകേന്ദ്രീകൃതമായ ആത്മീക ജീവിതത്തിലേയ്ക്കും ഒരു കുഞ്ഞിനെ കൈപിടിച്ചുയർത്തുന്നതാണ് വിശ്വാസ പരിശീലനം. ഇത് വെറുമൊരു ബൗദ്ധിക പരിശീലനമല്ല; മറിച്ച് വ്യക്തിത്വ രൂപീകരണ പ്രക്രിയയാണ്. "ഇനിമേൽ ഞാനല്ല മറിച്ച് ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നത്" (ഗല 2:20). എന്ന വി. പൗലോസ് ശ്ലീഹായുടെ മനോഭാവത്തിലേയ്ക്ക് വളരുമ്പോഴാണ് ഈ പരിശീലന പ്രക്രിയ ഒരു വ്യക്തിയിൽ



www.malankaralibrary.com

പൂർണമാകുന്നത്. ക്രിസ്തുവിന്റെ മനോഭാവം നമ്മിൽ രൂപപ്പെടുന്ന പ്രക്രിയയാണ് വിശ്വാസ പരിശീലനം. അതായത് സുവിശേഷങ്ങളിൽ വെളിവാകുന്ന ക്രിസ്തുവിന്റെ മനഃസാക്ഷി ഒരാളിൽ രൂപീകൃതമാകുമ്പോൾ ആ വ്യക്തിയുടെ വിശ്വാസ പരിശീലനം പക്വത പ്രാപിക്കുന്നു.

സഭാമക്കളെക്കുറിച്ചുള്ള പൗലോസ് അപ്പസ്തോലന്റെ ആകുലത പ്രധാനമായും വിശ്വാസരൂപീകരണത്തെ സംബന്ധിച്ചായിരുന്നു. ജാഗ്രതയുള്ള ഒരു അജപാലകന്റെ മനോഭാവത്തോടെ വി. ശ്ലീഹാ ഇപ്രകാരം കുറിച്ചു "നിങ്ങളിൽ ക്രിസ്തു രൂപീകൃതമാകുന്നതുവരെ ഞാൻ ഈറ്റുനോവ് അനുഭവിക്കുന്നു." (ഗല 4:19). ഒരു കുഞ്ഞിനു ജന്മം നൽകാൻ ഈറ്റുനോവനുഭവിക്കുന്ന അമ്മയെപ്പോലെ ഒരു വിശ്വാസിയിൽ ക്രിസ്തു രൂപീകൃതമാകുന്നതിന്റെ ഉത്തരവാദിത്വം ഓരോ ഇടവക കൂട്ടായ്മയും ഏറ്റെടുക്കണം. ഇടവകയിൽ ഈ ദൈവീക ഉത്തരവാദിത്വം പങ്കുവയ്ക്കാൻ വിളി ലഭിച്ചവരാണ് മാതാപിതാക്കളും, അജപാലകരും, വിശ്വാസ പരിശീലകരും. അവർ തങ്ങളുടെ വിളിയുടെ ശ്രേഷ്ഠത മനസിലാക്കി പൂർണ്ണ മനസ്സോടെയും പരസ്പര സഹകരണത്തോടെയും പങ്കാളികളാകുമ്പോൾ വിശ്വാസ പരിശീലന പ്രക്രിയ ക്രിയാത്മകവും ഫലവത്തായും തീരുന്നു.

**കാലത്തിന്റെ സൂചനകൾ**

കുഞ്ഞുനാളിൽ വിശ്വാസ സത്യങ്ങൾ പഠിച്ച ഒരു വ്യക്തി തുടർന്ന് തന്റെ ജീവിതത്തിൽ വ്യക്തിപരമായോ കുടുംബമായോ തീരുമാനങ്ങളെടുക്കുമ്പോൾ ഈ വിശ്വാസ സത്യങ്ങളെ അവലംബിക്കുന്നുണ്ടോ എന്ന് നാം സംശയിക്കേണ്ടിയിരിക്കുന്നു. ക്രിസ്തുവിന്റെ മനോഭാവം രൂപീകരിക്കാത്ത വിശ്വാസ പരിശീലനം പരാജയമാണ്. ഈ യാഥാർത്ഥ്യത്തിന്റെ ഉള്ളർത്ഥങ്ങളിലേയ്ക്ക് വിരൽചൂണ്ടുന്ന പ്രസക്തമായ ചില ചോദ്യങ്ങൾ:

1. ജീവന്റെ മൂല്യം, കുടുംബ ബന്ധങ്ങളുടെ പവിത്രത, സാമൂഹിക പ്രതിബദ്ധത, എന്നിവയെക്കുറിച്ചുള്ള സഭയുടെ പ്രബോധനങ്ങൾ എത്രമാത്രം നമ്മുടെ യുവതലമുറയെ സ്വാധീനിക്കുന്നുണ്ട്?
2. മനുഷ്യ ജീവനെ സംബന്ധിച്ചുള്ള പ്രതിസന്ധി (ഉദാ: കുഞ്ഞുങ്ങളുടെ ജനനം, ഗർഭസ്ഥ ശിശുവിന്റെ ജീവൻ, നിത്യരോഗത്തിനോ മാരകരോഗത്തിനോ അടിമയായ ഒരു വ്യക്തിയുടെ ജീവൻ, കിടപ്പു രോഗികളായ വൃദ്ധജനങ്ങൾ തുടങ്ങിയവയെ സംബന്ധിച്ചുള്ള പ്രശ്നങ്ങളിൽ) ഉണ്ടാകുമ്പോൾ ഡോക്ടറുടെ മാർഗനിർദേശങ്ങൾ മാത്രമാണോ നാം പരിഗണിക്കുന്നത്?
3. ജീവിതത്തിൽ അടിസ്ഥാനപരമായ തെരഞ്ഞെടുപ്പ് (പഠനം, തൊഴിൽ, വിവാഹം, മുതലായവ) നടത്തുമ്പോൾ ക്രിസ്തീയ വിശ്വാസത്തിന് പ്രാധാന്യം നൽകാൻ നമുക്ക് കഴിയുന്നുണ്ടോ?
4. ഈ ലോകത്തിന്റെ പ്രബോധനങ്ങളും സുവിശേഷ പ്രബോധനങ്ങളും വ്യത്യസ്തമാകുമ്പോൾ സുവിശേഷ മൂല്യങ്ങളെ മുറുകെപ്പിടിക്കാൻ നാം തയ്യാറാണോ?
5. സനാതന ക്രിസ്തീയ മൂല്യങ്ങൾ പരസ്യമായി സാക്ഷ്യപ്പെടുത്താൻ പൊതുസമൂഹത്തിൽ പ്രവർത്തിക്കുന്ന ക്രിസ്ത്യാനികൾക്ക് സാധിക്കുന്നുണ്ടോ?
6. പന്ത്രണ്ടാം ക്ലാസുവരെ വിശ്വാസ പരിശീലനം ലഭിച്ച യുവജനങ്ങൾ വിശ്വാസനിരാസത്തിലേയ്ക്കും യുക്തിവാദത്തിലേയ്ക്കും വഴുതി വീഴുന്നത് എന്തുകൊണ്ട്?
7. വിവാഹജീവിതത്തിലേയ്ക്ക് പ്രവേശിക്കുന്ന പുതുതലമുറയ്ക്ക് നമ്മുടെ സഭയുടെ വിശ്വാസ പൈതൃകം കൈമാറുന്നതിൽ നമ്മുടെ കുടുംബങ്ങൾക്ക് വീഴ്ച സംഭവിക്കുന്നത് എന്തുകൊണ്ട്?
8. നാം ആയിരിക്കുന്ന സഭയുടെ വിശ്വാസ സംരക്ഷണത്തിൽ നാം വേണ്ടത്ര തീക്ഷ്ണത കാണിക്കുന്നുണ്ടോ?
9. സഭയ്ക്കെതിരെ വരുന്ന ആരോപണങ്ങളിൽ സഭയുടെ നിലപാടുകളെ സ്വീകരിക്കുന്നതിൽ നമ്മുടെ സഭാമക്കൾക്ക് തുറവിയുണ്ടോ? അതുപോലെ, പൊതുസമൂഹത്തിലുണ്ടാകുന്ന വിഷയങ്ങളെ വിശ്വാസസത്യങ്ങളുടെ വെളിച്ചത്തിൽ വിലയിരുത്തി സ്വീകരിക്കാൻ നമ്മുടെ സഭാമക്കൾക്ക് സാധിക്കുന്നുണ്ടോ?
10. നമ്മുടെ രാഷ്ട്രബോധവും സാമൂഹിക പ്രതിബദ്ധതയും നിശ്ചയിക്കുന്നത് ഭരണാധികാരികളുടേയോ രാഷ്ട്രീയ നേതാക്കളുടെയോ വാക്കുകൾ മാത്രമാണോ?
11. അനേകം വർഷം വിശ്വാസ പഠിച്ചിട്ടും പ്രാർത്ഥിക്കാൻ സാധിക്കുന്നുണ്ടോ?
12. വിശ്വാസം ഏതു സാഹചര്യത്തിലും ജീവിക്കാൻ നമ്മുടെ വിശ്വാസി ഗണത്തെ നാം പരിശീലിപ്പിക്കുന്നുണ്ടോ?

ഈ ചോദ്യങ്ങൾ ഇക്കാലഘട്ടത്തിലെ വിശ്വാസ പ്രതിസന്ധിയുടെ ചില മേഖലകളിലേയ്ക്ക് വിരൽചൂണ്ടുമ്പോൾ അടിയന്തിര പ്രാധാന്യത്തോടെ നമ്മുടെ വിശ്വാസ പരിശീലന പ്രക്രിയയെക്കുറിച്ച് പുനർവിചിന്തനം നടത്തേണ്ടതാണ്. നമ്മുടെ വിശ്വാസ പരിശീലന പ്രക്രിയയെക്കുറിച്ച് ഗൗരവമായി ചിന്തിക്കുകയും കൂട്ടായി ആലോചിക്കുകയും ചെയ്യേണ്ടത് അനിവാര്യമാണ്.

**ജീവിക്കുകയും ആഘോഷിക്കുകയും ചെയ്യുന്ന വിശ്വാസം**

പൗരസ്ത്യ പാരമ്പര്യത്തിൽ വിശ്വാസ പരിശീലന ദൈവശാസ്ത്രം സമഗ്രമായി പറഞ്ഞാൽ: വിശ്വസിക്കുന്നത് ആഘോഷിക്കുകയും, ആഘോഷിക്കുന്നത് വിശ്വസിക്കുകയും, ആഘോഷിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നത് ജീവിക്കുകയും ചെയ്യുന്ന ഒരു വ്യക്തിഗത സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ. നമ്മുടെ വിശ്വാസ പരിശീലനവും പഠനവും ലക്ഷ്യം വയ്ക്കുന്നത് വിശ്വാസത്തിന്റെ അർത്ഥപൂർണമായ ആഘോഷവും കൃപാപൂർണമായ ജീവിതവുമാണ്. ആഘോഷങ്ങളിൽ നിന്ന് ജീവിതത്തിലേയ്ക്കും ജീവിതത്തിൽ നിന്ന് ആഘോഷത്തിലേയ്ക്കുമുള്ള നിരന്തരമായ


www.malankaralibrary.com



കുടുംബങ്ങളിൽ ഭൗതീക ജീവിതവും വിശ്വാസവും വേർതിരിച്ചു കാണുന്ന പ്രവണതയാണ് വിശ്വാസ പരിശീലനത്തിലെ ആദ്യത്തെ പ്രതിസന്ധി. കുഞ്ഞുങ്ങളുടെ ശാരീരിക വളർച്ചയിലും ബൗദ്ധിക പരിശീലനത്തിലും കൊടുക്കുന്ന ശ്രദ്ധയോ നിഷ്ഠയോ വിശ്വാസ പരിശീലനത്തിൽ നൽകാൻ മാതാപിതാക്കൾ ശ്രമിക്കുന്നുണ്ടോ? സ്കൂൾ-കോളേജ് പഠനത്തിലെ സംശയ നിവാരണത്തിന് നാം കാണിക്കുന്ന ജാഗ്രത വിശ്വാസ സംബന്ധമായ അവരുടെ സംശയനിവാരണത്തിൽ കാണിക്കാറില്ല. ബൗദ്ധിക പഠനത്തിൽ കൂടെയായിരുന്നു അവരെ സഹായിക്കുന്ന മാതാപിതാക്കൾ വിശ്വാസ പഠനത്തിൽ അത്തരം താൽപര്യം പ്രകടിപ്പിക്കാറില്ല. ഭൂരിപക്ഷം കുടുംബങ്ങളിലും പ്രാർത്ഥനാ ജീവിതം ഒരു ദിവസത്തെ അല്പസമയത്തെ സന്ധ്യാപ്രാർത്ഥന മാത്രമായി ചുരുങ്ങി പോകുന്നുണ്ട്. കുഞ്ഞുങ്ങളെ വിശ്വാസത്തിൽ അനുധാവനം ചെയ്യുന്നവരായി നമ്മുടെ മാതാപിതാക്കൾ മാറാത്തിടത്തോളം കുടുംബങ്ങളിലെ വിശ്വാസ പരിശീലനം അപൂർണമായിരിക്കും.

ഗമനം നമ്മുടെ ആത്മീക ജീവിതത്തിൽ നടക്കണം. ഈ പ്രയാണത്തിന് വിഘ്നം നേരിടുന്നു എന്നതാണ് നാം അഭിമുഖീകരിക്കുന്ന ആനുകാലിക പ്രതിസന്ധി. പഠിച്ചതും ആഘോഷിക്കുന്നതുമായ വിശ്വാസം ജീവിതത്തിൽ അനുവർത്തിക്കാനുള്ള വിമുഖത യുവതലമുറയിൽ കൂടിക്കൂടി വരുന്നു. ആരാധനജീവിതം ആഘോഷം മാത്രമായി ചുരുങ്ങിപ്പോകുന്ന പ്രവണത വിശ്വാസ ജീവിതത്തെ പരിപോഷിപ്പിക്കുകയില്ല എന്ന് നാം തിരിച്ചറിയണം.

**വിശ്വാസ പരിശീലനം ഗാർഹിക സഭയിൽ**

ജീവിതത്തിന്റെ സമഗ്രതയിൽ വിശ്വാസം സ്വീകരിക്കാൻ നാം പഠിക്കണം. ദൈവാലയത്തിന്റെ ചുമരുകൾക്കുള്ളിൽ ഒതുങ്ങിപ്പോകുന്ന ഒരു സഭാ ജീവിതമായിരിക്കരുത് നമ്മുടെ വിശ്വാസ ജീവിതം. കുടുംബങ്ങളെ ഗാർഹിക സഭയായി നാം വിശേഷിപ്പിക്കുമ്പോൾ വിശ്വാസ പരിശീലനം ഏറ്റവുമധികം നടക്കേണ്ട വേദിയായി നമ്മുടെ കുടുംബങ്ങൾ മാറണം. മാതാപിതാക്കൾ കുടുംബങ്ങളിൽ വിശ്വാസ പ്രബോധകരായി സ്വയം മാറണം. വിശ്വാസത്തിന്റെ ബൗദ്ധിക പരിശീലനമല്ല, മറിച്ച് കൂടെയായിരുന്നു ജീവിക്കുന്ന പ്രബോധനരീതി നമ്മുടെ കുടുംബങ്ങളിൽ നാം വളർത്തണം. കുടുംബജീവിതത്തിന്റെ സമസ്ത മേഖലകളിലും വിശ്വാസം ജീവിക്കാൻ കുടുംബാംഗങ്ങൾ പരിശ്രമിക്കുമ്പോൾ പുതുതലമുറ സ്വാഭാവികമായി വിശ്വാസ ജീവിതത്തിലേയ്ക്ക് ഉൾചേർക്കപ്പെടുന്നു. ഭവനങ്ങളിൽ അദൃശ്യനായി സന്നിഹിതനായിരിക്കുന്ന ക്രിസ്തുവിന്റെ സാന്നിദ്ധ്യം അനുഭവവേദ്യമാക്കാൻ കുടുംബാംഗങ്ങൾ ബോധപൂർവമായ പരിശ്രമം നടത്തണം.

**വിശ്വാസചിന്തയിലെ തെറ്റായ പ്രവണതകൾ**

ആനുകാലിക സഭാ ജീവിതത്തിലെ ചിന്തകളിലും പ്രവർത്തന ശൈലികളിലും കടന്നു വന്ന തെറ്റായ പ്രവണതകൾ നമ്മുടെ വിശ്വാസ ജീവിതത്തെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്. നാം വർഷങ്ങളോളം നൽകിയ വിശ്വാസത്തെക്കാൾ അവരെ സ്വാധീനിക്കുന്ന ചിന്താധാരകൾ ഇന്ന് പൊതു സമൂഹത്തിൽ നിരവധിയാണ്. പലപ്പോഴും യുവജനങ്ങൾ അത്തരം ചിന്താധാരകൾക്കുവശപ്പെട്ട് തെറ്റായ മാർഗത്തിലൂടെ ചരിക്കുകയും കാലക്രമത്തിൽ വിശ്വാസ സത്യങ്ങൾ നിഷേധിക്കുകയും വിശ്വാസ ജീവിതം ഉപേക്ഷിക്കുകയും ചെയ്യുന്നു.

**ദൈവരാജ്യം V/s സോഷ്യലിസം**

യേശു പ്രഖ്യാപിച്ചു: "സമയം പൂർത്തിയായി, ദൈവരാജ്യം സമീപിച്ചിരിക്കുന്നു, അനുതപിച്ച് സുവിശേഷത്തിൽ വിശ്വസിക്കുവിൻ" (മർക്ക 1:15). ഭൂമിയിൽ ദൈവരാജ്യം പണിയാനായി നാം വിളിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ദൈവരാജ്യത്തെ സോഷ്യലിസമായി അവതരിപ്പിക്കുന്ന പ്രത്യേയ ശാസ്ത്രങ്ങൾ യുവജനങ്ങൾക്കിടയിൽ സ്വാധീനം വർദ്ധിപ്പിക്കുമ്പോൾ, ദൈവത്തിന്റെ സർവാധികാരം അംഗീകരിക്കുകയും അതനുസരിച്ചു ജീവിക്കുകയും ചെയ്യുന്ന ദൈവജനത്തിന്റെ കൂട്ടായ്മയാണ് സഭയെന്ന


www.malankaralibrary.com

ബോധ്യം നാം പകർന്നു നൽകണം. പരോപകാര പ്രവൃത്തികൾ മാത്രം ചെയ്യുന്നതിലൂടെ ദൈവരാജ്യം ഈ ഭൂമിയിൽ സ്ഥാപിക്കാമെന്ന സോഷ്യലിസത്തിന്റെ തത്വശാസ്ത്രം പലപ്പോഴും നമ്മെ തെറ്റിധരിപ്പിക്കാറുണ്ട്. പല യുവജനങ്ങളുടേയും മനസിലെ ചിന്ത ദൈവരാജ്യം വെറുമൊരു സാമൂഹിക വ്യവസ്ഥിതി മാത്രമാണെന്നാണ്. ദൈവീക കാര്യങ്ങൾ അനീതിപരവും മനുഷ്യത്വരഹിതവുമാണെന്ന മാധ്യമങ്ങളുടെ പരസ്യപ്രകടനങ്ങൾ ഈ തെറ്റായ ചിന്തകളെ ഊട്ടിയുറപ്പിക്കണം. ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ ജീവിക്കുന്നവരായി നമ്മുടെ ജനത്തെ നാം പരിശീലിപ്പിക്കണം.

**മതാത്മകത V/s പരോന്മുഖത**

മനുഷ്യന്റെ അടിസ്ഥാന സ്വഭാവമാണ് ദൈവോന്മുഖത. മനുഷ്യനിലെ ദൈവോന്മുഖതയുടെ ദൃശ്യമായ അടയാളമാണ് മതാത്മകത. ദൈവത്തോടുള്ള ഒരു വ്യക്തിയുടെ കടമയുടെ തുടർച്ചയാണ് അപരനോടുള്ള നമ്മുടെ പ്രതിബദ്ധത. ഇത് പരസ്പര പൂരകങ്ങളാണ്. എന്നാൽ മതപരമായ കടമകൾ സൗകര്യപൂർവം വിസ്മരിച്ചിട്ട് സാമൂഹിക പ്രതിബദ്ധത ആഘോഷിക്കുന്ന ഒരു തലമുറ ഇവിടെ വളർന്നു വരുന്നുണ്ട് എന്ന കാര്യം നാം വിസ്മരിക്കരുത്. അവർ പ്രാർത്ഥനയ്ക്കു പകരം ദാനധർമ്മം നല്ലതാണെന്ന് പറയുന്നു. ദൈവാലയങ്ങളിലേയ്ക്ക് പോകുന്നതിനേക്കാൾ അനാഥാലയങ്ങൾ സന്ദർശിക്കുന്നതിനെ പ്രോത്സഹിപ്പിക്കുന്നു. നീതിബോധത്തിനു പകരം ഔദാര്യത്തെക്കുറിച്ച് സംസാരിക്കുന്നു. സ്വന്തം മാതാപിതാക്കളെ ബഹുമാനിക്കുന്നത് കുറവായി കണ്ടിട്ട് വയോധിക മന്ദിരങ്ങൾ സന്ദർശിക്കുന്നു. ഭവനത്തിലെ യാതൊരു ഉത്തരവാദിത്വവും ഏറ്റെടുക്കാത്ത അവർ സംഘടനകളിലും ക്ലബ്ബുകളിലും സജീവമാകുന്നു. നമ്മുടെ സഭയിൽ ഭക്തസംഘടനകളും കൂട്ടായ്മകളും വിഭാവനം ചെയ്യുന്ന വിശ്വാസ പരിശീലന പരിപാടികളിൽ പലതും ചാരിറ്റിക്ക് അമിതപ്രാധാന്യം കൊടുക്കുമ്പോൾ മതാത്മകതയ്ക്ക് പകരം ഉപവി പ്രവർത്തികളെ പ്രതിഷ്ഠിക്കുന്നുണ്ടെന്ന വസ്തുത നാം വിസ്മരിക്കരുത്. ഇത് വിശ്വാസ ജീവിതത്തോടുള്ള വികലമായ സമീപനമാണ്.

**സ്വാതന്ത്ര്യം V/s എന്തുംചെയ്യാനുള്ള ആവേശം**

നിയമങ്ങളും നിയന്ത്രണവുമില്ലാത്ത സ്വാതന്ത്ര്യചിന്തകൾ പ്രചരിപ്പിക്കുന്ന ആധുനിക എപ്പിക്ക്യൂറിയൻ ദർശനങ്ങൾ പ്രോത്സാഹിപ്പിക്കുന്ന വ്യക്തിസ്വാതന്ത്ര്യ ചിന്ത ഇന്ന് പൊതു സമൂഹത്തിൽ വർദ്ധിച്ചുവരുന്നു. അവർ അവകാശപ്പെടുന്നത് നൈമിഷിക സുഖം ആസ്വദിക്കാനുള്ള സ്വാതന്ത്ര്യമാണ്. അത്തരം സുഖം തേടിയുള്ള സ്വാതന്ത്ര്യം നമ്മെ നയിക്കുന്നത് ജീവനിലേയ്ക്കല്ല; മറിച്ച് മരണത്തിലേയ്ക്കാണ്. ക്രിസ്തു പറയുന്നു, “നിങ്ങൾ സത്യം അറിയുകയും, സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും.” (യോഹ 8:32). നിത്യസത്യമായ ക്രിസ്തുവിലാണ് നാം യഥാർത്ഥ സ്വാതന്ത്ര്യം അനുഭവിക്കുന്നത്. ആധുനിക ലോകം പ്രചരിപ്പിക്കുന്ന ഉപഭോഗവാദം, വ്യക്തിമാഹാത്മ്യവാദം, ഭൗതീകവാദം, സാമ്പത്തികവാദം, തീവ്രവാദം, വിഭാഗീയവാദം, വർഗീയവാദം, മുതലായവ ഇന്ദ്രിയസുഖദായകമായ കാര്യങ്ങളെ യാഥാർത്ഥ്യമെന്നും സത്യമെന്നും വ്യാഖ്യാനിക്കുന്നു. വിശ്വാസ പരിശീലനം നിത്യസത്യമായ ക്രിസ്തുവിനെ അറിയാനും ക്രിസ്തുവിൽ ലഭ്യമായ സ്വാതന്ത്ര്യം അനുഭവിക്കാനും ഒരു വ്യക്തിയെ സഹായിക്കണം

**വിശ്വാസ പരിശീലനം എന്തായിരിക്കണം?**

കുഞ്ഞുങ്ങളുടെ വിശ്വാസ പരിശീലനത്തിനു നൽകുന്ന ഗൗരവം യുവജനങ്ങളുടെ വിശ്വാസ പരിശീലനത്തിൽ നാം നൽകുന്നുണ്ടോ എന്ന ബലമായ സംശയം രൂപപ്പെട്ടു വരികയാണ്. വിശ്വാസനിരാസം യുവത്വത്തിന്റെ മുഖമുദ്രയായി മാറിയിരിക്കുന്നു. വിശ്വാസസത്യങ്ങൾ യുക്തിഭദ്രമല്ലായെന്നും, അതു പ്രയോജന രഹിതമെന്നും ഭൂരിപക്ഷം യുവജനങ്ങളും തെറ്റായി ധരിച്ചു വച്ചിരിക്കുകയാണ്. യുവജനങ്ങളുടെ മതബോധന ഗ്രന്ഥമായ യൂക്കാറ്റ് പ്രസിദ്ധീകരിച്ചുകൊണ്ട് പരി. ബനഡിക്ട് 16–ാമൻ മാർപാപ്പാ ആമുഖമായി കുറിച്ചിട്ടു: “ഈ മതബോധന ഗ്രന്ഥം നിങ്ങളെ സന്തോഷിപ്പിക്കാൻ വേണ്ടി രചിച്ചതല്ല. ഇത് നിങ്ങളുടെ ജീവിതം എളുപ്പമുള്ളതാക്കുകയില്ല. എന്തെന്നാൽ. നിങ്ങൾക്ക് ഒരു പുതിയ ജീവിതമുണ്ടാകണമെന്ന് ഇത് ആവശ്യപ്പെടുന്നു.” വിശ്വാസ ജീവിതം ലളിതമായ ജീവിതമല്ല. അത് താൽക്കാലിക സന്തോഷം പ്രധാനം ചെയ്യുന്നതുമല്ല. മറിച്ച്, ഒരു പുതുജീവിതത്തിലേയ്ക്ക് നയിക്കുന്നതാണ്. അതിനാൽ ആവേശത്തോടും സ്ഥിരോത്സാഹത്തോടും വിശ്വാസം പഠിക്കാൻ യുവജനങ്ങൾ പരിശ്രമിക്കണമെന്ന് മാർപാപ്പാ ഓർമപ്പെടുത്തുന്നു . യുവജനങ്ങളിൽ ആവേശം ജനിപ്പിക്കുന്ന രീതിയിൽ വിശ്വാസ പ്രബോധനം നടത്താൻ നാം ശ്രദ്ധിക്കണം. അതുപോലെ, സ്ഥിരതയോടെ വിശ്വാസം ജീവിക്കാൻ നാം അവരെ പരിശീലിപ്പിക്കണം.

വിശ്വാസ പരിശീലനം ആത്യന്തികമായി ഒരു വ്യക്തിയെ നയിക്കേണ്ടത് ചില ബോധ്യങ്ങളിലേയ്ക്കും ചില അടിസ്ഥാന മനോഭാവങ്ങളിലേയ്ക്കുമായിരിക്കണം.

**ക്രിസ്തുവിന്റെ സൗഹൃദം**

ദൈവപുത്രനായ ക്രിസ്തു സ്വർഗത്തിൽ നിന്നിറങ്ങി വന്നത് നമ്മിലൊരുവനാകാനും ഒരു സുഹൃത്തിനെപ്പോലെ നമ്മോടുകൂടെ ആയിരിക്കാനുമാണ്. വി. വേദപുസ്തക വിവരണത്തിൽ കർത്താവിന്റെ സജീവമായ സൗഹൃദവലത്തിൽ പന്ത്രണ്ടുപേർ മാത്രമല്ല ധാരാളംപേരുണ്ടായിരുന്നു എന്നു കാണാം. അവർ അവനോടൊപ്പം കാൽനടയാത്രചെയ്തു. രാത്രിയും പകലും അവനോടൊപ്പം വസിച്ചു. കരയിലും വെള്ളത്തിലും അവനോടൊപ്പം യാത്രചെയ്തു. അവർ അവനെ ശ്രവിക്കുകയും അവനോട് സംഭാഷിക്കുകയും ചെയ്തു. ഭക്ഷണം മാത്രമല്ല അവരുടെ ചിന്തകളും അവർ അവനോട് പങ്കുവച്ചു. സിനഗോഗുകളിലേയ്ക്കു മാത്രമല്ല പാവപ്പെട്ടവരുടേയും രോഗികളുടേയും ആവശ്യക്കാരുടേയും അവഗണിക്കപ്പെട്ടവരുടേയും ഭവനങ്ങളിലേയ്ക്ക് അവർ അവനെ അനുധാവനം ചെയ്തു. അവർ അവന്റെ സഹായം നേടുകമാത്രമല്ല അവന്റെ നാമത്തിൽ മറ്റുള്ളവരെ സഹായിക്കാനും സന്നദ്ധരായിരുന്നു. അവർ അവന്റെ കൂട്ടുവേലക്കാരായിരുന്നു.

ക്രിസ്തുവിന്റെ സൗഹൃദത്തിലാവുക ഒരു അനുഗ്രഹവും അതുപോലെ വെല്ലുവിളിയുമാണ്. “സൗഹൃദം


www.malankaralibrary.com

ദൈവത്തിൽ നിന്നു ജീവിതത്തിൽ ലഭിക്കുന്ന ഒരു സമ്മാനവും കൃപയുമാണ്." (പോപ്പ് ഫ്രാൻസിസ്, ക്രിസ്തു ജീവിക്കുന്നു, 151.) മാമോദീസായിലൂടെ ഒരാൾ ക്രിസ്തുവുമൊത്തുള്ള ഒരു പുതുജീവിതം ആരംഭിക്കുകയും അവന്റെ തിരുശരീര രക്തങ്ങൾ സ്വീകരിക്കുന്നതിലൂടെ അവനോടൊപ്പമുള്ള സ്നേഹബന്ധം ദിനംപ്രതി നവീകരിക്കുകയും ചെയ്യുന്നു. ക്രിസ്തുമായുള്ള സൗഹൃദം മാലാഖമാരും വിശുദ്ധരുമായുള്ള സൗഹൃത്തിലേയ്ക്ക് നമ്മെ നയിക്കുന്നു. അതിലൂടെ നാം വിശുദ്ധിയുടെ ഒരു ജീവിതത്തിലേയ്ക്ക് പ്രവേശിക്കുന്നു. ഇതൊരു വെല്ലുവിളിയാണ് കാരണം എല്ലാവർക്കും ഈ പുതിയ ജീവിത ക്രമത്തിലേയ്ക്ക് പ്രവേശിക്കാൻ സാധ്യമല്ല. വിശ്വാസ പരിശീലനം വിശുദ്ധിയുടെ പാതയിലൂടെ പ്രയാണം ചെയ്യാൻ യുവജനങ്ങളെ പ്രാപ്തരാക്കണം.

### സഭാത്മക മനോഭാവം

ക്രിസ്തുവിന്റെ മൗതീക ശരീരമായ തിരുസഭ വിശ്വാസികളുടെ മാതാവാണ്. വിശ്വാസത്തിൽ നമ്മെ ജനിപ്പിക്കുന്നതും വളർത്തുന്നതും സഭയാണ്. അതിനാൽ വിശ്വാസ പരിശീലനത്തിലൂടെ ക്രിസ്തുവിന്റെ മനോഭാവത്തിൽ വളരുന്ന വിശ്വാസി സഭാത്മക മനോഭാവവും സ്വന്തമാക്കണം. സഭയെക്കൂടാതെ ക്രിസ്തുവിൽ മാത്രം വളരാമെന്ന ചിന്ത വികലമാണ്. സഭയുടെ മനോഭാവം വ്യക്തികളിൽ രൂപപ്പെടുമ്പോൾ വിശ്വാസ ജീവിതം അനായാസകരമാകും. വിശ്വാസ പരിശീലനത്തിലൂടെ സഭാത്മക ബോധം വളർത്തേണ്ടത് അനിവാര്യമാണ്.

### പുണ്യങ്ങളുടെ വളർച്ച

വിശ്വാസ ജീവിതം പുണ്യ ജീവിതമാണ്. വിശ്വാസ പരിശീലനത്തിന്റെ ഭാഗമായി ദൈവീക പുണ്യങ്ങളും മാനുഷിക പുണ്യങ്ങളും വ്യക്തി ജീവിതത്തിൽ സ്വായത്തമാക്കാനും ജീവിക്കാനും നാം പരിശ്രമിക്കണം. വിശ്വാസ ജീവിതത്തിലെ മുന്നേറ്റം പുണ്യജീവിതത്തിലെ വളർച്ചകൂടെയാണ്. നമ്മുടെ വിശ്വാസ പരിശീലനം കുഞ്ഞുങ്ങളെ പുണ്യജീവിതത്തിലേയ്ക്ക് നയിക്കുന്നതായിരിക്കണം. പുണ്യങ്ങൾ പൂക്കാത്ത വിശ്വാസം നിർജ്ജീവമാണെന്ന് നാം തിരിച്ചറിയണം.

### സുവിശേഷ മൂല്യങ്ങളുടെ വളർച്ച

വിശ്വാസ പരിശീലനം ദൈവവചന പഠനത്തിന് പ്രാധാന്യം കൊടുക്കുമ്പോഴും സുവിശേഷ മൂല്യങ്ങൾ മനസിലാക്കാനും അത് ഹൃദയത്തിൽ ഒപ്പിയെടുത്ത് അനുദിനജീവിതത്തിൽ പ്രാവർത്തികമാക്കാനും കുഞ്ഞുങ്ങളെ സഹായിക്കണം. ജീവിത വളർച്ചയിൽ പലപ്പോഴും സുവിശേഷ മൂല്യങ്ങൾ വിസ്മരിച്ച് മുന്നോട്ട് പോകുന്നത് നാം നിസ്സഹായരായി നോക്കി നിൽക്കാറുണ്ട്.

### മാനുഷിക മൂല്യങ്ങളുടെ പരിശീലനം

വിശ്വാസ ജീവിതത്തിന്റെ പ്രകടമായ അലങ്കാരമാണ് മാനുഷിക മൂല്യങ്ങൾ. വിശ്വാസ പരിശീലനത്തിന്റെ ഭാഗമായി മാനുഷിക മൂല്യങ്ങളിലുള്ള പരിശീലനവും നാം നൽകണം. മനുഷ്യത്വമില്ലാത്ത ദൈവഭക്തി കപടമാണ്. യഥാർത്ഥ ദൈവാരാധന ദൈവസേവനത്തിലേയ്ക്കും സഹോദരങ്ങളെ ശുശ്രൂഷിക്കുന്നതിലേയ്ക്കും നമ്മെ നയിക്കുന്നതായിരിക്കണം.



### പ്രാർത്ഥനാ ജീവിതം

വിശ്വാസ ജീവിതം ഒരു വ്യക്തിയെ പ്രാർത്ഥിക്കാൻ പരിശീലിപ്പിക്കണം. പഠനം പൂർത്തിയാക്കുകയും എന്നാൽ പ്രാർത്ഥിക്കാൻ അറിയാതിരിക്കുകയും ചെയ്യുമ്പോൾ വിശ്വാസ പരിശീനം അപൂർണമാണ്. ആരാധനാക്രമത്തിലെ പ്രാർത്ഥനകൾ ഉരുവിടാൻ മാത്രമല്ല, സ്വയം പ്രേരിത പ്രാർത്ഥന നടത്താനും അഭ്യസിപ്പിക്കണം. അതിലുപരി ഒരു പ്രാർത്ഥനാ ജീവിതം രൂപപ്പെടുത്താൻ വിശ്വാസ പരിശീലന വഴി സാധിക്കണം. ദൈവസാന്നിധ്യബോധം തിരിച്ചറിയുന്നതാണ് പ്രാർത്ഥനാ ജീവിതം.

### പ്രേഷിത തീക്ഷ്ണത

ക്രിസ്തുവിന്റെ ശിഷ്യർ പ്രേഷിതർ കൂടിയാണ്. അവർ അയയ്ക്കപ്പെട്ടവരാണ്. വിശ്വാസ പരിശീലനം അവന്റെ ശിഷ്യരാകുവാൻ മാത്രമല്ല, അവന്റെ പ്രേഷിതരാകാൻ കൂടിയാണ്. സുവിശേഷം ജീവിക്കാനും ഏതുസാഹചര്യത്തിലും പ്രഘോഷിക്കാനും ആവേശവും തീക്ഷ്ണതയും ജ്വലിപ്പിക്കണം. ക്രിസ്തുവിന്റെ ജീവിക്കുന്ന സാക്ഷികളായി ഓരോ വിശ്വാസിയേയും രൂപപ്പെടുത്തുന്ന പ്രക്രിയയാണ് വിശ്വാസ പരിശീലനം.

### സമാപനം

കാലത്തിന്റെ അടയാളങ്ങൾ കൃത്യമായി വിവേചിച്ചറിഞ്ഞാൽ ആസന്നമാകുന്ന അപകടം തിരിച്ചറിയാൻ സാധിക്കും. വിശ്വാസ പ്രതിസന്ധിയിലേയ്ക്ക് ദൈവജനം പതിക്കുന്നതിനു മുമ്പേ വിശ്വാസ പരിശീലന പ്രക്രിയയ്ക്ക് സഭയായി ഒരു പുനർ വായന അനിവാര്യമാണ്. പഴയതിനെ തെറ്റായി വ്യാഖ്യാനിക്കാനുള്ള വെപ്രാളമല്ല, സത്യസന്ധമായ വിലയിരുത്തലാണ് പ്രസക്തം. ഇപ്പോഴത്തെ വിശ്വാസ പരിശീലന പഠന പ്രക്രിയ ഈ കാലഘട്ടത്തിന് അനുയോജ്യമാണോയെന്ന തിരിച്ചറിവാണ് ഈ വിലയിരുത്തലിന്റെ ഉപോദ്ഘടകം. കൂട്ടായ ചിന്തകളും ആത്മാർത്ഥമായ വിശകലനങ്ങളും സമഗ്രമായ വിലയിരുത്തലും സഭാത്മകമായ തീരുമാനങ്ങളും പങ്കാളിത്ത സ്വഭാവത്തോടെയുള്ള പരിശ്രമ ശൈലികളും നാം സ്വീകരിച്ചാൽ മാത്രമേ കാതലായ മാറ്റം ഈ മേഖലയിൽ കൊണ്ടുവരാൻ സാധിക്കുകയുള്ളൂ.



www.malankaralibrary.com

കവർ സ്റ്റോറി



ഡോ. കെ. വി. തോമസ്കുട്ടി

# ഈ തലമുറ നഷ്ടപ്പെട്ടു പോകരുത്

'വിത്ത് വിതച്ചിട്ടില്ലാത്ത വയലിൽ നിന്നും വിളവ് ലഭിക്കുന്ന തല്ലാത്തതുപോലെ തന്നെ വേദപാഠം തക്കകാലത്തു നടത്തിയിട്ടില്ലാത്ത ഇടവകയിൽ നിന്നും ദൈവഭക്തരും സന്മാർഗ ജീവിതം നയിക്കുന്ന വരുമായ കുഞ്ഞുങ്ങൾ ഉണ്ടാകുമെന്നു നാം പ്രതീക്ഷിക്കേണ്ടതില്ല.'

ദൈവദാസൻ മാർ ഇവാനിയോസ്




www.malankaralibrary.com

മൂന്നു സംഭവങ്ങൾ പറയാം .

ഒന്നാമത്തേത് ഒരു പെണ്ണുകാണൽ ചടങ്ങുകഴിഞ്ഞ് പെൺകുട്ടിയുടെ അമ്മ പറഞ്ഞതാണ്.

സോഫ്റ്റ്‌വെയർ എഞ്ചിനീയർ ആണ് പയ്യൻ. കാഴ്ച്ചയിൽ നല്ല യോഗ്യൻ. യു .കെ യിൽ സെറ്റിൽഡ് ആണ്. സംഭാഷണത്തിനിടെ പെൺകുട്ടിയുടെ പിതാവ് ചോദിച്ചു, അവിടെ നമ്മുടെ പള്ളി അടുത്തുണ്ടോ? ഏത് പള്ളിയിലാണ് പോകുന്നത്? അവിടുത്തെ വികാരിയച്ചൻ ആരാണ്? ഇരു കുടുംബങ്ങളും മലങ്കര സഭാംഗ ങ്ങളായതുകൊണ്ടാണ് വികാരിയച്ചനെപ്പറ്റി ചോദിച്ചത്.

പയ്യൻ ഒരു സങ്കോചവും ഇല്ലാതെ ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഓ .. അങ്ങനെ പള്ളിയിലൊന്നും പോകാറില്ല .... അല്ലെങ്കിൽത്തന്നെ അതിലൊന്നും വലിയ കാര്യമില്ല.'

'അപ്പോൾ പോകാറേ ഇല്ലേ?' പെൺകുട്ടിയുടെ അമ്മ അസ്വസ്ഥയായി. 'പോയിട്ടുണ്ട്, പണ്ട് പഠിക്കുന്ന കാലത്തൊക്കെ. പത്താം ക്ലാസിനു ശേഷം പോകാൻ തരപ്പെട്ടിട്ടില്ല.'

ഓ...ഇപ്പോഴത്തെ പിള്ളേരല്ലേ പള്ളിയിൽ പോകാനൊന്നും നിർബന്ധം പിടിച്ചാൽ പറ്റില്ലല്ലോ. പയ്യന്റെ അപ്പൻ പിന്തുണച്ചു.

പള്ളിയിലും പ്രാർഥനയിലും കടുത്ത നിഷ്കർഷയുള്ള ഒരു കുടുംബം, ഇരുപത്തിയെട്ടു വയസുള്ള ഉന്നതബിരുദമുള്ള മകളുടെ കാര്യത്തിൽ വ്യാകുലപ്പെടുന്നു.

ആ അമ്മ പറഞ്ഞു, ന്യൂസിലാൻഡിൽ ജോലി ചെയ്യുന്ന ഒരു പയ്യന്റെ ആലോചന വന്നു, മലബാർ കാത്തലിക് ആണ്. അവൻ പറഞ്ഞതാണ് 'എനിക്ക ങ്ങനെ വിശ്വാസമൊന്നുമില്ല; മുകളിൽഒരാളുണ്ടെ ന്നറിയാം. ഏതോ ഒരു ശക്തിയുണ്ടെന്നറിയാം'.

അടുത്തത് പ്ലസ് ടു വും ഐ ടി ഐയും കഴിഞ്ഞു പണി ഇല്ലാതെനടന്നു , അവസാനം വിദേശത്ത് ഒരു ചെറിയ പണി കിട്ടിയ യുവാവിന്റേതാണ്. സാമ്പത്തി കമായി പിന്നോക്കം നിൽക്കുന്ന കുടുംബം. പള്ളിയും സൺഡേസ്കൂളും മുടക്കാറില്ല. പത്താംക്ലാസ്സുവരെ സൺഡേ സ്കൂൾ പഠിച്ചു. വിദേശത്തു നിന്നും അവധിക്കു നാട്ടിൽ വന്ന യുവാവിനെ അപ്രതീക്ഷി തമായി കാണാതാവുന്നു . വീട്ടുകാർ എല്ലായിടവും അന്വേഷിച്ചു, അവസാനം പോലീസിൽ പരാതി നൽകി. പോലീസിന്റെയും വീട്ടുകാരുടെയും വകയായി തീവ്രമായ അന്വേഷണമായി. രണ്ടു ദിവസം കഴിഞ്ഞു ഒരു പെൺ കുട്ടിയുടെ കൂടെ മൂന്നാറിൽ ഉണ്ട് എന്നറിഞ്ഞു ചെന്നപ്പോഴാണ് അറിയുന്നത് അവരുടെ രജിസ്റ്റർ മാരിയേജ് കഴിഞ്ഞതാണെന്നു. ഒരേ ക്ലാസ്സിൽ പഠിച്ച കൂട്ടുകാരിയോടുള്ള പ്രണയത്തിന്റെ തീവ്രതയിൽ അഗ്നിസാക്ഷിയായി താലിയും കെട്ടി. അവരെ അവരുടെ ജീവിതത്തിനു വിട്ടുകൊടുത്തു വീട്ടുകാർ മടങ്ങി.

മൂന്നാമത്തെ സംഭവത്തിൽ പന്ത്രണ്ടാം ക്ലാസ്സുവരെ ഒരു ഹാജർപോലും നഷ്ടപ്പെടുത്താത്തതിന് ഇടവക




പൊന്നാട അണിയിച്ച് ആദരിച്ച പെൺകുട്ടിയാണ് താരം. ഒരു ദിവസം യാതൊരു സങ്കോചവും മനഃക്ലേശവും കൂടാതെ ഒരു മുസ്ലീമിന്റെ കൂടെ ഇറങ്ങിപ്പോയി. കോടതി വരാന്തയിൽ നിന്ന് അവളുടെ മാതാപിതാക്കൾ ചങ്കുപൊട്ടിക്കരഞ്ഞിട്ടും അവളുടെ തീരുമാനത്തിന് മാറ്റമുണ്ടായില്ല. ഈ സങ്കടത്തോട് ചേർന്ന് നിൽക്കു മ്പോൾ ചുറ്റും നിന്നവർ ഇത്തരം ഒട്ടനവധി അനുഭവങ്ങൾ പങ്കുവച്ചു മാതാപിതാക്കളെ ആശ്വസിപ്പിക്കുന്നു ണ്ടായിരുന്നു.

അനവധി സംഭവങ്ങളിൽ ഒന്നുരണ്ടെണ്ണം ചൂണ്ടി ക്കാണിച്ചു എന്നേയുള്ളു. ധാരാളമുണ്ട് ഇത്തരം അനുഭവങ്ങൾ. ഇത് വായിക്കുമ്പോൾ നിങ്ങളുടെ മനസിലും ചില സമാന ചിത്രങ്ങൾ തെളിഞ്ഞു വരുന്നു ണ്ടാവും എന്നതിൽ സംശയമില്ല. പള്ളിയിൽ പോകാത്ത, ആഘോഷങ്ങൾക്ക് മാത്രം വന്നുപോകുന്ന, മറ്റ് അനാശാസ്യ കൂട്ടുകെട്ടുകളിൽ പെട്ട് വഴിതെറ്റി സഞ്ചരിക്കുന്ന യുവാക്കൾ, മുറി അടച്ചു സദാ ഏകന്തതയിൽ കഴിയുന്ന കുട്ടികൾ, ആത്മഹത്യാ



www.malankaralibrary.com

പ്രവണത പ്രകടിപ്പിക്കുന്നവർ, ക്രിമിനൽ സൈക്കോ വഴിയിൽ ചരിക്കുന്നവർ, എന്നിങ്ങനെ ഒട്ടനവധി സംഭവങ്ങൾ നമ്മുടെ മുന്നിലുണ്ട്.

ദൈവത്തെ നിഷേധിച്ചും, മനുഷ്യരെ ധിക്കരിച്ചും ആവേശത്തോടെ തുടങ്ങുന്ന ബന്ധങ്ങൾ അധികം താമസിയാതെ തന്നെ പീഡനത്തിലും, കണ്ണീരിലും, പ്രതിസന്ധിയിലും, കലഹത്തിലും, വിവാഹമോചനത്തിലും പര്യവസാനിക്കുന്നതാണ് ഇത്തരം സംഭവങ്ങളുടെ ദുഖകരമായ മറുപുറം.

സഭാജീവിതത്തിന്റെ മുഖ്യധാരയിൽ നിൽക്കുമ്പോൾ ഇപ്രകാരമുള്ള കണ്ണീരുപ്പിന്റെ നനവുള്ള ഒട്ടേറെ കഥകൾ കേൾക്കുന്നതിനും, നേരിട്ടു അറിയുന്നതിനും ഇടയായിട്ടുണ്ട്.

ഇതെന്താണിങ്ങനെ? സംശയങ്ങളായി, ആകുലതകളായി, പ്രതിസന്ധികളായി, പ്രലോഭനങ്ങളായി മുൻപിൽ അവതരിക്കുന്ന സംഘർഷങ്ങളെ നേരിടാൻ നമ്മുടെ പ്രിയപ്പെട്ട കുഞ്ഞുങ്ങളെ സൺഡേസ്കൂൾ ക്ലാസുകൾ സഹായിക്കാത്തതെന്താണ്? പ്രതീക്ഷയോടെ പഠിപ്പിച്ച വിശ്വാസം ആവശ്യ സമയങ്ങളിൽ അവരെ ബലപ്പെടുത്തുവാൻ ഉപകരിക്കുന്നില്ലെങ്കിൽ 'എവിടെയാണ് പാളിപ്പോയത്?' എന്ന ചോദ്യത്തിന് ഏറെ പ്രസക്തിയുണ്ട്. നമ്മുടെ ജീവിതത്തെ ആന്തരികമായി ബലപ്പെടുത്താൻ ഒരാളില്ലാതെ പോകുന്നത് ഭയാനകമാണ്. സൺഡേ സ്കൂൾ ക്ലാസ്സിൽ നല്ല മാർക്ക്, ജില്ലയിലും അതിരൂപതയിലും സമ്മാനം കിട്ടി പക്ഷേ, ജീവിതത്തിൽ ഒരു ചെറിയ പ്രശ്നം വന്നപ്പോഴേക്കും തകർന്നു പോകുന്നു. ഇതെന്താ ഇങ്ങനെ സംഭവിക്കുന്നത്. സൺഡേസ്കൂൾ പരിശീലനത്തിൽ ഒന്നും കിട്ടാത്തതുകൊണ്ടാണോ? തമ്പുരാന്റെ സ്നേഹത്തിൽ ഒട്ടിനിൽക്കാനുള്ള അതുല്യമായ സാധ്യതയും ബോധ്യവും എന്തുകൊണ്ട് നമ്മുടെ പ്രിയപ്പെട്ടവർക്ക് ലഭിക്കുന്നില്ല.

**പ്രശ്നം ബോധന പ്രക്രിയ അല്ല**

നമ്മുടെ വിശ്വാസപരിശീലന സംവിധാനം സുസംഘടിതവും ശാസ്ത്രീയമായ ബോധന പ്രക്രിയക്ക് അനുയോജ്യവുമാണ്. ആധുനിക വിജ്ഞാന വിനിമയ സങ്കേതങ്ങൾ ഒരു വലിയ അളവോളം ഉപയോഗപ്പെടുത്തുന്ന ബോധന രീതിയാണ് നമ്മുടേത്. ഘടനാപരമായി കുറ്റം പറയാൻ പറ്റാത്ത പാഠ്യപദ്ധതി. അതുകൊണ്ടുതന്നെ നമ്മുടെ കുഞ്ഞുങ്ങൾ സമർഥരായി പഠിച്ചു എല്ലാക്ലാസ്സിലും മാർക്കും സമ്മാനങ്ങളും വാങ്ങി പന്ത്രണ്ടാം ക്ലാസും പാസ്സായി പുറത്തു വരും. പരീക്ഷയിൽ ജയിക്കാനുള്ള പരിശീലനമാണ് നമ്മൾ കൊടുത്തത്. പരീക്ഷയിൽ നല്ല മാർക്കുവാങ്ങുന്ന കുട്ടിക്ക് നമ്മൾ പറഞ്ഞുകൊടുത്ത അറിവ് അവന്റെ ജീവിതത്തിനോട് ബന്ധപ്പെടുത്തി ആയിരുന്നോ എന്ന ചോദ്യത്തിന് രണ്ടഭിപ്രായമുണ്ട്. ദൈനംദിന ജീവിത വ്യാപാരത്തിൽ പ്രതിസന്ധികളോടും, പ്രലോഭനങ്ങളോടും പ്രതിരോധിച്ചു വിശ്വാസത്തിൽ ഉറച്ചുനിൽക്കുന്നതിനും തങ്ങൾ വിശ്വസിക്കുകയും ആശ്രയിക്കുകയും ചെയ്യുന്ന യേശുവിനെ മുറുകെ പിടിക്കുന്നതിനും നമ്മുടെ കുഞ്ഞുങ്ങൾക്ക് കഴിയാതെ പോകുന്നെങ്കിൽ, കുറ്റമറ്റതെന്നു നാം കരുതുന്ന നമ്മുടെ വിശ്വാസ പരിശീലന പ്രക്രിയ ഒരു പുനർ വായനക്ക് വിധേയമാക്കാൻ നാം തയ്യാറാകണം. കാരണം അവർക്ക് പരീക്ഷ ജയിക്കാനുള്ള അറിവുകിട്ടി, പക്ഷെ പരീക്ഷണങ്ങളെ അതിജീവിക്കാനുള്ള പരിശീലനം കിട്ടിയില്ല. അപ്പോൾ പ്രശനം ബോധന പ്രക്രിയ അല്ല, പരിശീലന പ്രക്രിയ ആണ്.

**അധ്യാപകരുടെ പങ്ക്**

ഇങ്ങോട്ടൊന്നും കിട്ടാഞ്ഞപ്പോഴും അങ്ങോട്ട് സമൃദ്ധമായി കൊടുക്കുന്ന വിശ്വാസ പരിശീലകർ; നമ്മുടെ സൺഡേ സ്കൂൾ അധ്യാപകരെപ്പറ്റി നമുക്ക് അഭിമാനിക്കാൻ ഏറെയുണ്ട്. ഔപചാരിക വിദ്യാഭാസ സംവിധാനത്തിലെ അധ്യാപകരെപ്പോലെ, നിർബന്ധിച്ചും, ശകാരിച്ചും ശിക്ഷിച്ചും അറിവ് പകർന്നു കൊടുക്കാൻ ഇക്കൂട്ടർക്ക് കഴിയാറില്ല. അതുകൊണ്ടു തന്നെ വിശ്വാസ പരിശീലന പ്രക്രിയയിൽ അധ്യാപകരുടെ പങ്കു വളരെ വലുതാണ്. യാതൊരു പ്രതിഫലവും പ്രതീക്ഷിക്കാതെ ത്യാഗപൂർവം ജോലിചെയ്യുന്നവരാണ് നമ്മുടെ വിശ്വാസ പരിശീലകരായ അധ്യാപകർ. ഒട്ടുമിക്ക ഇടവകകളിലും ധാരാളം സ്കൂൾ-കോളേജ് അധ്യാപകർ സൺഡേ സ്കൂൾ അധ്യാപകരായി സേവനമനുഷ്ഠിക്കുന്നുണ്ട്. മികച്ച ബോധനരീതികൾ അവർക്കു അറിയാം താനും. പോരെങ്കിൽ മിക്ക രൂപതകളിലും വർഷത്തിൽ ഒരിക്കലെങ്കിലും ഈ അധ്യാപകർക്ക് പരിശീലനവും നൽകാറുണ്ട്. എന്നാൽ മാറിയ കാലഘട്ടത്തിൽ നമ്മുടെ കുഞ്ഞുങ്ങൾ ചെവികൊണ്ട് കാണുകയും കണ്ണുകൊണ്ടു കേൾക്കുകയും ചെയ്യാൻ കഴിയുന്നവരാണെന്നു തിരിച്ചറിയുമ്പോഴാണ് പ്രശ്നത്തിന്റെ ഗൗരവം തെളിഞ്ഞു കാണുക. പറയുന്നത് കേട്ടിട്ടല്ല നമ്മുടെ കുഞ്ഞുങ്ങൾ പഠിക്കുന്നതു. കണ്മുൻപിൽ നിൽക്കുന്ന വ്യക്തിയിൽ നിന്നുമാണ് അവർ പഠിക്കുന്നത്. അവരുടെ ബോധ്യം, ജീവിത സാക്ഷ്യം, മാതൃകകൾ, ശീലങ്ങൾ, സംസാരം, പെരുമാറ്റം എല്ലാം പകർത്തപ്പെടും. ഗുരുവിന്റെ ജീവിത സാക്ഷ്യത്തിൽ നിന്നും രൂപപ്പെടുന്ന വിശ്വാസത്തിന്റെ ആഴപ്പെടൽ സംഭവിക്കും; സംഭവിക്കണം. അതിനു യോഗ്യരായ അധ്യാപകർ ഓരോ ഇടവകയിലും ഈ ദൗത്യത്തിന് നിയോഗിക്കപ്പെടണം. മലങ്കര കത്തോലിക്കാ സഭയുടെ വിശ്വാസ ജീവിതത്തിലേക്ക് ഓരോ കുട്ടിയേയും ആനയിക്കുവാനും വളർത്തുവാനും ഉറപ്പിക്കുവാനും നമ്മുടെ മതപഠന ക്ലാസുകൾ കാരണമാവണം.

**വിശ്വാസപരിശീലന പാഠാവലി**

ബൈബിൾ അറിയാത്ത, വിശ്വാസത്തിൽ ആഴപ്പെടാത്ത, ക്രിസ്ത്യാനിയുടെ സവിശേഷത എന്താണെന്നറിയാത്ത തലമുറകൾ രൂപപ്പെടുന്നു. തീഷ്ണതയോടെ വിശ്വാസം ജീവിക്കാൻ നമ്മുടെ പ്രിയപ്പെട്ട കുഞ്ഞുങ്ങൾ പരിശീലിപ്പിക്കപ്പെടുന്നില്ല. യേശു ഏക രക്ഷകൻ എന്നും, വെറുതെ ഉപേക്ഷിക്കാവുന്ന ഒന്നല്ല


www.malankaralibrary.com

എന്റെ വിശ്വാസം എന്നും നമ്മുടെ കുഞ്ഞുങ്ങൾക്ക് ബോധ്യം ഉണ്ടാക്കികൊടുക്കാൻ കഴിയുന്നില്ല. വിശ്വാസ പരിശീലന പാഠാവലി നോക്കുക. ആശയ സമ്പുഷ്ടമാണ്. എന്നാൽ അവൻ അടിസ്ഥാനപരമായി അനുഷ്ഠിക്കേ കാര്യങ്ങൾ അവന്റെ മനസ്സിൽ ഉറക്കത്തക്കവിധം ആവർത്തിച്ചു ഉറപ്പിക്കാൻ വേണ്ട ജാഗ്രതയും ശ്രദ്ധയും അതിൽ എവിടെയുമില്ല.

**ഇടവകയുടെ സാക്ഷ്യം**

പരിശീലന പ്രക്രിയയിൽ സമൂല മായ മാറ്റം ഉണ്ടാക്കാനുള്ള ഉത്തരവാദിത്വം മതബോധന അധ്യാപകനിൽ മാത്രം നിർത്തിയിട്ടു കാര്യമില്ല. വിശ്വാസ പരിശീലകൻ ആ ഇടവകയുടെ പരിശ്ഛേദമാണ്. പ്രധാനപ്പെട്ട പ്രശ്നം ആ ഇടവകയുടെ പൊതു സാക്ഷ്യം എന്താണ് എന്നതാണ്. അവിടെ തീരുന്നില്ല. വിശ്വാസ പരിശീലന കാര്യത്തിൽ ഇടവകയിലെ പ്രാർഥന കൂട്ടായ്മയുടെ സാക്ഷ്യം എന്താണ്. അതിലെ ഓരോ കുടുംബത്തിന്റെയും സാക്ഷ്യം എന്താണ്. നമ്മൾ പഠിപ്പിക്കുന്ന വിശ്വാസം, നമ്മുടെ പ്രിയപ്പെട്ടവർ പഠിക്കുന്ന വിശ്വാസം എപ്രകാരം ദൈനംദിന ജീവിതത്തിൽ പ്രതിസന്ധികളെ അതിജീവിക്കുന്നതിനു സഹായകമാവും എന്ന് കുട്ടിക്ക് കാണാനാവണം. അവന്റെ പരീക്ഷണ ശാലയാണിത്. അവന്റെ വീട്, ചെറിയ പ്രാർഥന കൂട്ടായ്മ, ഇടവക സമൂഹം, അവന്റെ അധ്യാപകർ, വൈദികർ, സന്യസ്തർ എന്നിങ്ങനെ ഓരോരുത്തരും അർത്ഥവത്തായ വിശ്വാസ പരിശീലനത്തിനു എത്രമാത്രം പ്രാധാന്യം കൊടുക്കുന്നു എന്നത് പ്രധാനമാണ്. ചുരുക്കത്തിൽ, പരിശീലിപ്പിക്കപ്പെടുന്ന വ്യക്തികളുടെ ജീവിതത്തിൽ ഈ വിശ്വാസത്തിന്റെ ആഴം ഉണ്ടാവണം, ഇത് കൃത്യമായി പകർന്നുകൊടുക്കുവാനും അനുദിനം പരിപോഷിപ്പിക്കുവാനും ചുമതലപ്പെട്ടവർക്ക് സാധിക്കണം, അതിനനുയോജ്യമായ ഒരു സംവിധാനം ഉണ്ടാവണം. പൂർവ പിതാക്കന്മാർ മുതൽ തലമുറകളായി നല്കപ്പെട്ടിട്ടുള്ള വിശ്വാസമാണ് നമ്മുടെ അസ്തിത്വത്തിന്റെ അടിത്തറയും അനുദിന ജീവിത വ്യാപാരങ്ങളിൽ തെളിമയും പ്രദാനം ചെയ്യുന്നത്. അത് പാഠപുസ്തകങ്ങളിലൂടെ പഠിച്ചെടുക്കുവാനാകും പക്ഷേ, ജീവിക്കുവാൻ ഈ അറിവ് പോരാ. അത് കുടുംബങ്ങളിലും പ്രാർഥനാ കൂട്ടായ്മയിലും, ഇടവകയിൽ മുഴുവനായും നിരന്തരം പരിശീലിക്കപ്പെടണം.




**കുടുംബം പരിശീലനക്കളരി**

സ്വഭാവം രൂപപ്പെടുന്നതും വിശ്വാസം ആഴപ്പെടുന്നതും അനുഭവവേദ്യമായ തലത്തിലാണ്. ക്രിസ്തു ആരെന്നു പഠിപ്പിക്കാനാവും പക്ഷെ, അത് അനുഭവിക്കാത്തിടത്തോളം നമ്മുടെ പ്രിയപ്പെട്ടവർക്ക് പ്രതിസന്ധിയിൽ കൂടെയായിരിക്കുന്ന ക്രിസ്തുവിനെ തിരിച്ചറിയാനാവില്ല. ഓരോരുത്തരും ഓരോ തലത്തിൽ നിന്നാണ് ക്രിസ്തുവിനെ നോക്കുന്നതും കാണുന്നതും. എന്നാൽ ക്രിസ്തുവിനെക്കുറിച്ചു എനിക്കുള്ള അറിവ്, കേവലം അറിവിനപ്പുറം കർത്താവ് നല്ലവനാണെന്നുള്ള രുചിച്ചറിവ്, എന്റെ ജീവിതത്തെ മാറ്റിമറിക്കും. ഞാൻ തിരിച്ചറിയും, ദൈവബന്ധത്തിൽ എന്നെ ഉറപ്പിക്കുന്ന അടിസ്ഥാന ശിലയാണ് ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്ന സത്യം. വൈകാരിക തലങ്ങളിൽ തിന്മയുടെ സ്വാധീനത്തിൽ തളക്കപ്പെട്ടു പോകാവുന്ന നമ്മുടെ പ്രിയപ്പെട്ടവരെ പുത്രസ്വീകാര്യത്തിന്റെ സ്വാതന്ത്ര്യത്തിലേക്കു വിളിച്ചടുപ്പിക്കുന്ന കൃപയുടെ കൂടാരമാണ് ക്രിസ്തു. പക്ഷേ നമുക്കത് മനസിലാകുന്നില്ല, തിരിച്ചറിയപ്പെടുന്നില്ല. ഉത്തമ ബോധ്യത്തോടെ പറയാനോ പ്രതിരോധിക്കാനോ കഴിയുന്നില്ല. അത് കഴിയേണ്ട ഇടമാണ് കുടുംബം. കഴിഞ്ഞ തലമുറ ജീവിത സാക്ഷ്യത്തിലൂടെയാണ് വിശ്വാസം പകർന്നു കൊടുത്തത്. രാത്രിയുടെ ഏകാന്ത നിമിഷങ്ങളിൽ മക്കൾക്കുവേണ്ടി, ബന്ധുക്കൾക്കുവേണ്ടി, അയൽക്കാർക്കും ലോകത്തിന് മുഴുവനും വേണ്ടി ഉണർന്നിരുന്നു പ്രാർഥിക്കുന്ന മാതാപിതാക്കൾ നമ്മുടെ കുടുംബങ്ങളിൽ ഉണ്ടായിരുന്നു. സന്ധ്യയിലും പ്രഭാതത്തിലും സ്തോത്ര ഗീതങ്ങൾ ആലപിച്ചു ബൈബിൾ വായിച്ച് കരഞ്ഞു പ്രാർത്ഥിക്കുന്ന മാതാപിതാക്കൾ ഉണ്ടായിരുന്നു. ഇന്ന് അതൊക്കെ അന്യം നിന്ന് പോയിരിക്കുന്നു. നമ്മുടെ കുഞ്ഞുങ്ങൾക്ക് 'ദൈവമേ ഞങ്ങളുടെ മേൽ കരുണയുണ്ടായിരിക്കേണമേ' എന്ന പ്രാർത്ഥനയുടെ ഉൾക്കനം മനസിലാകുന്നില്ല. മക്കളെ ദൈവ ഹിതപ്രകാരം വളർത്തിയില്ലെങ്കിൽ 'കർത്താവിന്റെ കോപം നിങ്ങൾക്കെതിരെ ജ്വലിക്കുകയും നിങ്ങളെ വേഗം നശിപ്പിക്കുകയും ചെയ്യും.' (നിയമാവർത്തനം 7 :5) എന്ന തിരിച്ചറിവിലാണ് പഴയതലമുറ അവരുടെ ജീവിതത്തെ ചിട്ടപ്പെടുത്തിയത്. ദൈനംദിനം ഒരു തലമുറ കണ്ടും പറഞ്ഞും അനുഭവിച്ചും വളർന്നത് ദൈവാശ്രയത്തിന്റേയും കരുണയുടേയും ഈർപ്പമുള്ള മണ്ണിലാണ്. കണ്ണീരുപ്പിന്റെ നനവുള്ള കുടുംബത്തിന്റെ മടിത്തട്ടിൽ നമ്മുടെ കുഞ്ഞുങ്ങൾ വിശ്വാസം പരിശീലിക്കണം. അല്ലാതെ എല്ലാം സൺഡേസ്കൂൾ അദ്ധ്യാപകരേയും വികാരിയച്ചനേയും സിസ്റ്റേഴ്സിനേയും ഏൽപ്പിച്ച് ഒരു ജീവിത



www.malankaralibrary.com

സാഖ്യവും മാതൃകയും നൽകാത്ത കുടുംബങ്ങളായി പ്പോകരുതു നമ്മുടേത്.

**ദൈവം വിശ്വസ്തനാണ്**

നമ്മൾ വിശ്വസിക്കുന്നത് നമ്മുടേതായ ഒരു ദൈവ സങ്കൽപ്പത്തിലാണ്. എനിക്ക് ബുദ്ധിമുട്ടുണ്ടാകാത്ത വിധത്തിൽ പാകപ്പെടുത്തി എടുത്ത ഒരു ദൈവം. ദൈനംദിന ജീവിത വ്യാപാരങ്ങളിൽ എനിക്ക് അസൗകര്യം ഉണ്ടാകാത്ത വിധം ഇടപെടലുകൾക്കും, കഴിവിനും പരിധികല്പിച്ചു നാം ദൈവത്തെ മനസിലാക്കാൻ ശ്രമിക്കുന്നു. വിശ്വാസ പരിശീലന ക്ളാസ്സുകളിലൂടെ എനിക്ക് പകർന്നു നൽകപ്പെട്ട ദൈവം സർവ ശക്തനാണെന്നുള്ള തിരിച്ചറിവാണ് നമ്മെ വിശ്വാസത്തിന്റെ ആഴങ്ങളിലേക്ക് നയിക്കുക. മറ്റാരും വിശ്വസിക്കില്ലെങ്കിലും ഞാൻ വിശ്വസിക്കുന്നു, കാരണം എന്നോട് അരുളിച്ചെയ്തത് ദൈവമാണെന്ന് എനിക്ക് ബോധ്യമുണ്ട്. അതാണ് വിശ്വാസം. ദൈവം പറഞ്ഞു അതുകൊണ്ട് അത് സത്യമാണ് എന്ന് ആരെല്ലാം തിരിച്ചറിഞ്ഞോ, അവനാണ് വിശ്വാസി. മഴയ്ക്ക് ഒരു സൂചനയും ഇല്ലാതിരിക്കെ മലമുകളിൽ പേടക മുണ്ടാക്കിയ നോഹയും, ചെങ്കടലിനു കുറുകെ വടി നീട്ടിയ മോശയും, ദൈവത്തിന് എല്ലാം സാധ്യമാണെന്ന് വിശ്വസിച്ച സാറായും, മറിയവും ഒക്കെ വിശ്വാസത്തിന്റെ ആചാര്യരാണ്. കാരണം ഭൂമി മുഴുവൻ അവിശ്വസി ക്കുമ്പോഴും അവർ ഓരോരുത്തർക്കും അറിയാമായിരുന്നു തങ്ങളോട് പറഞ്ഞവൻ വിശ്വസ്തനാണ് എന്ന്. എന്ത് പ്രതിസന്ധി ഉണ്ടായാലും എന്റെ ദൈവത്തെ മാത്രം ആശ്രയിക്കുവാൻ, എന്റെ ജീവിതത്തിന്റെ അടിസ്ഥാനം എന്റെ ക്രിസ്തുവാണെന്നു പറയുവാൻ നമ്മുടെ മക്കൾക്ക് സാധിക്കണം. അതായിരിക്കണം വിശ്വാസ പരിശീലനത്തിന്റെ അടിത്തറ.

**ഔപചാരികതകൾ മാറണം**

ഓരോ മത വിഭാഗത്തിനും അവരവരുടെ വിശ്വാസം തലമുറകൾക്കു പകർന്നു കൊടുക്കുന്നതിനു അവരവരു ടേതായ സംവിധാനങ്ങളുണ്ട്. ചില മത വിഭാഗങ്ങൾ വളരെ ശ്രദ്ധയോടെ തീവ്രമായി ചെയ്യുമ്പോൾ മറ്റു ചില വിഭാഗങ്ങൾ കുറേക്കൂടി അവധാനതയോടെ അത് നിർവഹിക്കുന്നു. എന്നാൽ ഇത്തരം ഒരു പകർന്നു കൊടുക്കലിന് പഴുതുകളില്ലാത്ത സാഹചര്യങ്ങളും സംവിധാനങ്ങളും ഉള്ള വിഭാഗമാണ് ക്രൈസ്തവ സമൂഹം, സവിശേഷമായും കത്തോലിക്കാ സഭ. നമുക്ക് അതിനുള്ള സംവിധാനങ്ങളുണ്ട്, ഭൗതിക സൗകര്യ ങ്ങളുണ്ട്, മാനവ ശേഷിയുണ്ട്, പാരമ്പര്യമുണ്ട്. എന്നിട്ടും നമ്മുടെ പ്രിയപ്പെട്ട കുഞ്ഞുങ്ങൾക്കും യുവജനങ്ങൾക്കും അവർ പഠിച്ച വിശ്വാസം പാലിക്കപ്പെടേണ്ടതാണെന്ന ബോധ്യം ഉണ്ടകാതെ പോകുന്നത് എന്തുകൊണ്ടാണ്. ജീവിതത്തിന്റെ ഓരോ തലത്തിലും അവന്റെ വളർച്ചക്കും വികാസത്തിനും വേണ്ട എല്ലാ കാര്യങ്ങളും പഠിപ്പിക്കു മ്പോഴും അവൻ പാളിപ്പോകുന്നത് എന്താണ്. വിവാഹ ജീവിതത്തോടു വിരക്തി എന്താണ്, വിവാഹ ബന്ധം മടുത്തു പോകുന്നത് എന്താണ്. 'വർദ്ധിച്ചു പെരുകി ലോകം മുഴുവൻ നിറയുവിൻ' എന്നത് ഒരു ദൈവീക അനുഗ്രഹമായി തോന്നാത്തത് എന്താണ്.

ഈ ദുരവസ്ഥ നമ്മുടെ മാത്രം പ്രശ്നമല്ല. ആഗോളതലത്തിലുള്ള സാഹചര്യങ്ങൾ ഇതിനെ ശരിവയ്ക്കുന്നതാണ്. എന്നാൽ ഇത് മറികടക്കാൻ നാം സ്വീകരിച്ച നടപടികൾ കേവലം ഔപചാരികതകളിൽ ഒതുങ്ങിനിന്നു. ഏകദേശം രണ്ടു പതിറ്റാണ്ടുകൾക്കപ്പുറം നമ്മുടെ സഭയിൽ ആരും തന്നെ വിവാഹ ഒരുക്ക സെമിനാറിൽ പങ്കെടുത്തിട്ടുള്ളവരല്ല. ഇന്ന് വിവാഹ ഒരുക്ക പരിശീലനം വിജയകരമായി പൂർത്തിയാക്കിയ സർട്ടിഫിക്കറ്റ് ഉണ്ടെങ്കിലേ വിവാഹം ആശീർവദിക്കപ്പെടൂ. കോവിഡ് കാലത്ത്, തിരുവല്ല അതിരൂപതയൊഴികെ മറ്റെങ്ങും ഓൺലൈൻ ആയി ഈ പരിശീലനം നടത്തി യതായി അറിവില്ല. ഇവിടെ പ്രശനം അതല്ല, രണ്ടു തലമുറകളെ താരതമ്യം ചെയ്യുമ്പോൾ സർടിഫിക്കറ്റും കോഴ്സും ഇല്ലാതിരുന്നിട്ടും നമ്മുടെ പൂർവീകർ ശക്തമായ കുടുംബ ജീവിതം നയിച്ചു. അപ്പോൾ സർടിഫിക്കറ്റിനേക്കാൾ, ജീവിതത്തിൽ അനുകരണീ യമായ മാതൃക കാട്ടികൊടുക്കുകയാണ് പ്രധാനം എന്ന് കാണാം. നമ്മുടെ വിശ്വാസ പരിശീലനവും, വിവാഹ ഒരുക്ക പരിശീലനവും ഔപചാരികതയുടെ ചട്ടക്കൂട്ടിൽ നിന്നും പുറത്തുവരണം. വിശ്വാസത്തകർച്ചയും ആത്മീയ മന്ദതയും ലൗകികതൃഷ്ണയും ശിഥിലീകരണവും നാം കരുതുന്നതിനപ്പുറം ഗ്രസിച്ചിരിക്കുന്ന തലമുറയെ നെഞ്ചോട് ചേർത്തുനിർത്തി മാറ്റത്തിലേക്കു നയിക്കണം. നല്ല മാതൃകകളും അനുകരണീയ ശീലങ്ങളും അവർക്കു യഥാസമയം കൊടുക്കുന്നതിന് നമുക്ക് കഴിയാതെ പോയതിന്റെ ബാക്കിപത്രമാണ് ഇന്ന് കാണുന്ന തകർച്ചയുടെ കാരണം എന്ന തിരിച്ചറിവ് നമുക്കു ണ്ടാവണം.

**മാധ്യമ വിചാരണ**

അടുത്ത നാളുകളിലായി പൊതു മാധ്യമങ്ങളിൽ സഭയെ സംബന്ധിച്ച് നല്ല വാർത്തയൊന്നും വരുന്നില്ല. അഭിനന്ദനാർഹമായ വിധത്തിൽ സംഘടിതമായി ജീവകാരുണ്യ പ്രവർത്തനങ്ങൾ ചെയ്യുന്ന സമൂഹമാണ് നാം. കാരുണ്യ ഭവനങ്ങൾ, അനാഥാലയങ്ങൾ, അഗതി മന്ദിരങ്ങൾ, മികച്ച വിദ്യാഭാസസ്ഥാപനങ്ങൾ എന്നിങ്ങനെ വിവിധ മേഖലകളിൽ മനുഷ്യസേവനത്തിൽ വ്യാപൃത മായിരുന്നിട്ടും, സഭയെപ്പറ്റി ലജ്ജിക്കാൻ തക്ക വാർ ത്തകൾ അടുത്ത നാളുകളിൽ മാധ്യമങ്ങളിൽ വരുന്നു. അസത്യങ്ങളും അർദ്ധസത്യങ്ങളും പർവ്വതീകരിച്ചു സാമൂഹ്യമാധ്യമങ്ങളിലൂടെ സഭയുടെ നന്മകളേയും സമർപ്പണത്തേയും തമസ്കരിക്കുകയും അപകീർത്തി പ്പെടുത്തുകയും ചെയ്യുമ്പോൾ, സഭയെപ്പറ്റി ഉള്ളതു പറയാനും, അഭിമാനത്തോടെ സംസാരിക്കാനും നമ്മുടെ കുഞ്ഞുങ്ങൾക്ക് കഴിയാതെപോകുന്നത് സഭ മറ്റാരു ടേതോ ആണെന്ന ചിന്തകൊണ്ടാകാനേ വഴിയുള്ളൂ. എന്റേതാണ് സഭ, ഞാൻ കൂടി ചേരുന്നതാണ് സഭ എന്ന ബോധ്യം എവിടെയോ നഷ്ടമായി. ഇല്ലാത്ത നന്മകൾ പറയണം എന്നല്ല. ഇല്ലാത്തതൊന്നും പറയേണ്ട,


www.malankaralibrary.com



പറയരുത്. പക്ഷേ ഉള്ള നന്മകൾ പറയേണ്ടേ. ഒറ്റപ്പെട്ട വീഴ്ചകൾ പർവതീകരിച്ച്, പൊതുസത്യം എന്ന നിലയിൽ അവതരിപ്പിക്കുന്നത് അനീതിയല്ലേ. സഭ മുറിപ്പെടുമ്പോൾ സഭാശരീരത്തിന്റെ ഭാഗമായവർക്കേ നൊമ്പരം ഉണ്ടാകൂ. നമ്മുടെ കുഞ്ഞുങ്ങളേയും യുവജനങ്ങളേയും അല്മായ സമൂഹത്തെ പൊതുവായും സഭാഗാത്രത്തിന്റെ അഭിവാജ്യഘടകമായി പുനപ്രതിഷ്ഠിക്കാൻ നമുക്ക് കഴിയണം. ബോധപൂർവമായി കെട്ടിച്ചമക്കുന്ന ആരോപണങ്ങളെ ആരോഗ്യകരമായി പ്രതിരോധിക്കാനും, നമ്മുടെ പ്രിയപ്പെട്ടവർ വഴിതെറ്റിക്കപ്പെടാതിരിക്കാനും വലിയ ചിന്തയും, ജാഗ്രതയും, പരിശീലനവും വേണം. സാമൂഹ്യ സമ്പർക്ക മാധ്യമങ്ങളും, ദൃശ്യ മാധ്യമങ്ങളും സുവിശേഷവത്കരണത്തിന് എപ്രകാരം ഫലപ്രദമായി ഉപയോഗിക്കാം എന്നത് കേവലം സെമിനാർ വിഷയമല്ല, അടിയന്തരമായി ഇടപെടേണ്ട മേഖലയാണ്. കഴിവും വാസനയുമുള്ള സമർത്ഥരായ ചെറുപ്പക്കാരെ മികച്ച പരിശീലനം നൽകി പ്രാപ്തരാക്കി എടുക്കണം. കഴിവും നൈപുണ്യവുമുള്ളവരെ മാറ്റിനിർത്താൻ ആർക്കും കഴിയില്ലല്ലോ. മാധ്യമ രംഗത്ത് ധാർമിക ബോധമുള്ള ഒരു തലമുറയുടെ രംഗപ്രവേശത്തിന് വഴിതുറക്കണം.

**നല്ല ബന്ധം ഉണ്ടാകണം**

കുട്ടികളുമായി നല്ല ബന്ധം ഉണ്ടാക്കാൻ നാം വിജയിക്കുന്നില്ല. അത് വീടുകളിലുമില്ല, വിശ്വാസ പരിശീലനക്ലാസ്സിലുമില്ല. നമ്മുടെ കുഞ്ഞുങ്ങൾക്ക് അൾത്താരയോടുള്ള അടുപ്പം എത്രത്തോളമുണ്ട്. ആരും നിർബന്ധിക്കാതെ പോകാൻ ഉൾപ്രേരണ കൊടുക്കുന്ന ഇടമാണോ സൺഡേസ്കൂൾ ക്ലാസുകൾ എന്ന് പരിശോധിക്കണം. അതിനു അനുയോജ്യമായ അന്തരീക്ഷം ഉണ്ടാക്കണം. അവൻ അർഹിക്കുന്ന സ്വാതന്ത്ര്യം നൽകി, അവന്റെ ഭാഷയിൽ സംസാരിച്ചും, അവനെ പ്രോത്സാഹിപ്പിച്ചും വളരാൻ പ്രേരിപ്പിച്ചും ചേർത്തുപിടിച്ചും വളർത്തണം. മതബോധനക്ലാസ്സിലെ ഒരു കുഞ്ഞിനെ നിങ്ങൾക്കെങ്ങനെ സ്നേഹിക്കാൻ കഴിയും എന്നതാവണം ഓരോ അദ്ധ്യാപകന്റേയും ക്ലാസ്സിനുള്ള പ്രധാന തയ്യാറെടുപ്പ്. കുട്ടികളോടുള്ള മനോഭാവത്തിൽ മാറ്റംവരുത്തി അമ്മമനസുള്ള അധ്യാപകരുണ്ടാവണം.

എന്തുകൊണ്ടാണ് നമ്മുടെ യുവജനങ്ങൾക്ക് അവരുടെ വൈദികരോട് വന്നു സംസാരിക്കുന്നതിനും, അവരുടെ പ്രശ്നങ്ങൾ തുറന്ന മനസോടെ പങ്കുവയ്ക്കുന്നതിനും കഴിയാതെ പോകുന്നത്. അച്ചന് ചുറ്റും നിൽക്കുന്ന നാലുപേരല്ല ഒരിടവകയിലെ യുവജനസഭ എന്ന് നാം തിരിച്ചറിയണം. പള്ളിയിൽ വരാതെ അലഞ്ഞു നടക്കുന്ന യുവാവിനെ അന്വേഷിച്ചു പുറകേ പോകാൻ നമ്മുടെ വൈദികർക്കോ സന്യസ്തർക്കൊ കഴിയാതെ പോകുന്നത് എന്താണ്. പള്ളിയിൽ പോകുന്നതും, വിശുദ്ധ കുർബാന സ്വീകരിക്കുന്നതും, ഇടവകയുടെ മറ്റു ഭക്തകൃത്യങ്ങളിലും അഭിമാനത്തോടെ അനുഷ്ഠിക്കാൻ തക്കവിധം അവരെ ചേർത്ത് നിർത്തണം. ഇതര സമുദായങ്ങളുമായി തട്ടിച്ചു നോക്കുമ്പോൾ വർത്തമാനകാലത്തിൽ നമ്മുടെ നോമ്പനുഷ്ഠാനങ്ങളിൽ ഈ അഭിമാനബോധം കൈമോശം വന്നത് എന്തുകൊണ്ട് എന്ന് ഗൗരവമായി ചിന്തിക്കണം. നമ്മുടെ യുവതലമുറയെ ഏകാന്തമാക്കി മാറ്റിയതിൽ മുതിർന്ന തലമുറയ്ക്ക് ഉത്തരവാദിത്തമുണ്ട്. കാലഘട്ടം നമ്മെ വിധിക്കും.

**നിയന്ത്രിത സന്താനഭാഗ്യം**

മക്കൾക്ക് ജന്മം കൊടുക്കാൻ ഏറ്റവും കൂടുതൽ മടികാണിക്കുന്ന തലമുറയാണ് നമ്മുടേത്. ക്രൈസ്തവ സമൂഹത്തില് അങ്ങേയറ്റം രണ്ടു മക്കള് എന്ന അവസ്ഥയാണുള്ളത്. ഒരാണും ഒരു പെണ്ണും എന്ന



www.malankaralibrary.com



അനുപാതത്തിലാണ് ഒട്ടുമിക്ക കുടുംബങ്ങളിലേയും സന്താനസൗഭാഗ്യം! നമ്മുടെ കുഞ്ഞുങ്ങൾ സ്വാർത്ഥരും തന്നിഷ്ടക്കാരും ആകുന്നതിനു പിന്നിലെ ഒരു കാരണം നിയന്ത്രിക്കപ്പെട്ട സന്താനഭാഗ്യമാണ്. എല്ലാ ആഡംബരങ്ങളോടുംകൂടി മക്കളെ വളർത്തുന്ന മാതാപിതാക്കൾ മക്കളെ പങ്കുവയ്ക്കാൻ പഠിപ്പിച്ചില്ല, അതിനുള്ള അവസരവുമില്ല. കൂട്ടുകൂടാനും, ഒത്തു കളിക്കാനും, സംസാരിച്ചിരിക്കാനും ബാല്യ കൗമാരങ്ങൾ ഉല്ലാസഭരിതമാക്കാനും സഹോദരങ്ങൾക്കുള്ള പങ്കു വളരെ വലുതാണ്. ബോധപൂർവം നമ്മുടെകുഞ്ഞുങ്ങൾക്ക് അത് നഷ്ടപ്പെടുത്തുന്ന മാതാപിതാക്കൾ വലിയ വിലകൊടുക്കേണ്ടിവരും.

**പുര നിറഞ്ഞു പുരുഷന്മാർ**

ഓരോ ഇടവകയിലുമുണ്ട് മുപ്പതു കഴിഞ്ഞിട്ടും വിവാഹം കഴിക്കാതെ പുരനിറഞ്ഞു നിൽക്കുന്ന യുവാക്കൾ. യുവാക്കൾ എന്ന് പറയുന്നതുതന്നെ ശരിയല്ല, പുരുഷന്മാർ. മനുഷ്യന്റെ ആസൂത്രണം കുടുംബത്തിന്റെ മേൽ വരുത്തിയ ഘടനാമാറ്റം ഇപ്രകാരം ഒരു ചിന്തക്ക് കാരണമായിട്ടുണ്ടാകാം. വാസ്തവത്തിൽ ദൈവാശ്രയത്തിനപ്പുറം തന്റെതന്നെ സമ്പത്തിലും കഴിവിലും ആശ്രയിക്കാനുള്ള മനുഷ്യന്റെ ശ്രമത്തിനുള്ള തിരിച്ചടിയാണിത്. ദാമ്പത്യ ജീവിതത്തിൽ കടന്നുകൂടിയ സ്വാർത്ഥതയും ദുരാഗ്രഹങ്ങളും കുറേക്കൂടി സ്വാർത്ഥരായ മക്കൾക്ക് ജന്മം കൊടുത്തു. ആർക്കും വിധേയപ്പെടാതെയും ചോദ്യം ചെയ്യപ്പെടാതെയും ഇഷ്ടംപോലെ ഒരു ജീവിതം മോഹിക്കുന്നത്തിന്റെ അപകടം നാം ഇനിയും മനസിലാക്കിയിട്ടില്ല. ശരീരമാസകലം പച്ച കുത്തി, മയക്കുമരുന്നും വ്യഭിചാരവും സ്വവർഗ്ഗരതിയും സാത്താൻ സേവയും ഒക്കെയായി അധഃപതിച്ച യൂറോപ്യൻ ലാറ്റിനമേരിക്കന് രാജ്യങ്ങളിലെ പുതു തലമുറയോട് സാദൃശ്യപ്പെടാൻ ഇനി അധികദൂരമില്ല. ഒരു കുടുംബത്തിന്റെ പശ്ചാത്തലത്തിൽ സമൃദ്ധമായി സ്നേഹംപങ്കുവച്ചും, തലമുറയ്ക്ക് ജന്മം നൽകിയും ദൈവീക ദാനങ്ങൾ അനുഭവിച്ചും നന്ദി പറഞ്ഞും പൂർത്തിയാക്കേണ്ട ജീവിതം ഈയാം പാറ്റകളെപ്പോലെ സ്വയം ഹോമിച്ചു കളയുന്ന ദുരവസ്ഥ നമ്മുടെ ഇടയിൽ അനുവദിച്ചുകൂടാ. വിവാഹം, മക്കൾ, മാതാപിതാക്കൾ, സ്നേഹം പങ്കുവയ്ക്കൽ ഒക്കെ ക്രൈസ്തവ ജീവിതത്തിന്റെ അടിസ്ഥാനമാണെന്നു ചെറുപ്രായം മുതലേ നമ്മുടെ കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുകയും ബോധ്യപ്പെടുത്തുകയും ചെയ്യേണ്ടതുണ്ട്. വിദ്യാഭ്യാസം, തൊഴിൽ, കെട്ടുറപ്പുള്ള കുടുംബാന്തരീക്ഷം എന്നിവയ്ക്ക് ഇക്കാര്യത്തിൽ വലിയ പങ്കുണ്ട്.

പുറമെ സുരക്ഷിതം എന്ന് തോന്നാം എങ്കിലും, ഭാരത സഭ വലിയ പ്രതിസന്ധിയിലൂടെയാണ് കടന്നു പൊയ്ക്കൊണ്ടിരിക്കുന്നത്. സ്നേഹവും സാഹോദര്യവുമാണ് ക്രൈസ്തവ സഭയുടെ മുഖമുദ്ര. അതില്ലാതായാൽ ഉപ്പിനു ഉറകെട്ടു പോകുന്നപോലെയാകും. സ്വയം ഉറ നഷ്ടപ്പെടുത്തി, എതിർസാക്ഷ്യം നൽകി സ്വയം അപഹസിക്കപ്പെടുകയും തെരുവിൽ ആക്രോശിക്കുകയും ചെയ്യുന്ന ക്രൈസ്തവ സഭാ മേലദ്ധ്യക്ഷന്മാരേയും പുരോഹിതരേയും വിശ്വാസ സമൂഹത്തേയും കാണാൻ ദുര്യോഗമുണ്ടായ കാലമാണിത്. ഈ കാഴ്ചകൾ നമ്മുടെ കുഞ്ഞുങ്ങളെ സ്വാധീനിക്കരുത് . നമ്മുടെ യുവജങ്ങൾക്ക് സ്വീകാര്യമായി തോന്നരുത്. അവർ ലോക രക്ഷിതാവായ ക്രിസ്തുവിന്റെ സ്നേഹവും, ത്യാഗവും സാഹോദര്യവും പങ്കുവയ്ക്കുന്ന പുതു യുഗത്തിലെ സുവിശേഷകരായി മാറണം. അതിനു അവരെ ഒരുക്കണം. പരിശീലിപ്പിക്കണം. നമ്മുടെ വിശ്വാസ പരിശീലന സംവിധാനത്തിൽ കാതലായ മാറ്റം വരണം. യുവജനങ്ങൾ സഭയോട് ചേർന്നുനിൽക്കണം. ദൈവം നൽകിയ എല്ലാ ദാനങ്ങളും മറ്റുള്ളവരോടുള്ള കരുതലോടു ഉപയോഗിക്കാനും സമൃദ്ധിയിൽ നല്ല കുടുംബജീവിതം നയിക്കാനും പ്രാപ്തരാക്കണം. തലമുറകൾക്കു ജന്മംകൊടുക്കുക എന്നത് ദൈവീക പദ്ധതിയിൽ പങ്കുചേരുകയാണെന്ന ബോധ്യം കൊടുക്കണം. സന്യാസവും പൗരോഹിത്യവും ശ്രേഷ്ഠമായ ദൈവവിളിയാണെന്നും അതിനുള്ള സാധ്യത ഓരോ വ്യക്തിയിലും ഉണ്ടെന്നും ചെറുപ്രായത്തിലേ കാട്ടികൊടുക്കണം. ഒറ്റപ്പെട്ട അലഞ്ഞു തിരിഞ്ഞുള്ള ജീവിതം പൈശാചികതയിലേക്കുള്ള വഴിയിൽ ചെന്നവസാനിക്കും എന്ന് പറഞ്ഞു കൊടുക്കണം. സഭയുടെ സ്വത്തിനേക്കാളും സ്ഥാപനങ്ങളേക്കാളും പ്രധാനമാണ് നമ്മുടെ തലമുറ. അത് ദൈവഹിതപ്രകാരം സംരക്ഷിക്കപ്പെടണം, നഷ്ടപ്പെട്ടുകൂടാ. നമ്മുടെ ഭവനങ്ങളിൽ സംജാതമായിക്കൊണ്ടിരിക്കുന്ന ദുരവസ്ഥക്ക് അടിസ്ഥാനപരമായ പരിഹാരം ഉണ്ടാകണം. ഇത് ഗൗരവമായെടുക്കാൻ ഇനിയും വൈകിക്കൂടാ.


www.malankaralibrary.com



# വി. തോമസ് ബക്കറ്റും കാന്റർബെറി കത്തീഡ്രലും

റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

ഇംഗ്ളീഷ് സഭാചരിത്രത്തിലെ ദീപ്ത സ്മരണകളിലൊന്നാണ് കാന്റർബെറിയിലെ ആർച്ചുബിഷപ്പായിരുന്ന വി.തോമസ് ബക്കറ്റിന്റേത്. തന്റെ കത്തീഡ്രലിന്റെ അൾത്താരയ്ക്ക് മുന്നിലായി സത്യത്തിനും നീതിയ്ക്കും സഭയുടെ സ്വാതന്ത്ര്യത്തിനും വേണ്ടി രക്തം ചിന്തേണ്ടി വന്നെങ്കിലും ആ ജീവത്യാഗത്തിന്റെ അലയൊലികൾ യൂറോപ്പിലാകമാനം വിശ്വാസ സാക്ഷ്യത്തിന്റെ മാറ്റൊലികൾ സൃഷ്ടിച്ചു. അദ്ദേഹം മരിച്ചുവീണ പുണ്യഭൂമിയിൽ ഇന്നും അണയാതെ കത്തുന്ന മെഴുകുതിരി തന്റെ ജീവിതത്തിലൂടെ വിശുദ്ധൻ പ്രസരിപ്പിച്ച പ്രകാശത്തിന്റെ പ്രതിഫലനമെന്നോണം നിലനിൽക്കുന്നു. മരണത്തിലൂടെ നമുക്ക് ജീവൻ നൽകിയ ക്രിസ്തുവിനെപ്പോലെ, സ്വയം മുറിഞ്ഞു കുർബാനയായിത്തീരാൻ വിട്ടുകൊടുത്ത ഗോതമ്പുമണി പോലെ, കത്തിയെരിഞ്ഞു പ്രകാശം പ്രസരിപ്പിക്കും വിളക്കുപോലെ ഇന്നും അനേകർക്ക് പ്രചോദനമായി വി. തോമസ് ബക്കറ്റിന്റെ ജീവിതം പരിവർത്തനപ്പെട്ടു. ഇംഗ്ലണ്ടിലെ ഏറ്റം പ്രധാന തീർത്ഥാടന കേന്ദ്രമായ കാന്റർബെറിയും, വി.തോമസ് ബക്കറ്റിന്റെ ജീവിതവും പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

ഇംഗ്ലണ്ടിലെ ആഗ്ലിക്കൻ സഭയുടെ ആത്മീയ സിരാകേന്ദ്രമാണ് തലസ്ഥാനമായ ലണ്ടനിൽ നിന്നും ഏകദേശം അറുപത് കിലോമീറ്റർ ദൂരത്തിൽ സ്ഥിതിചെയ്യുന്ന കാന്റർബറി. ആംഗ്ലിക്കൻ സഭയുടെ ഇപ്പോഴത്തെ ഔദ്യോഗിക അധ്യക്ഷ എലിസബത്ത് രാഞ്ജിയും ആത്മീയ അധ്യക്ഷൻ കാന്റർബറിയിലെ ആർച്ചുബിഷപ്പായ ജസ്റ്റിൻ വെൽബിയുമാണ്. മൂന്നാം നൂറ്റാണ്ടു മുതൽ ക്രിസ്തീയ സാന്നിധ്യം ഇവിടെ ഉണ്ടായിരുന്നെങ്കിലും "ഇംഗ്ലണ്ടിന്റെ അപ്പസ്തോലൻ" എന്നറിയപ്പെടുന്ന ബെനഡിക്റ്റിൻ സന്യാസിയായിരുന്ന കാന്റർബെറിയിലെ അഗസ്റ്റിന്റെ (+604) സുവിശേഷ പ്രവർത്തനമാണ് ഈ രാജ്യത്തെ ക്രിസ്തീയ വിശ്വാസത്തിലേക്ക് നയിക്കുന്നത്. പിന്നീട് ഹെൻഡ്രി എട്ടാമൻ രാജാവ് തന്റെ ഒന്നാം ഭാര്യ ആയിരുന്ന അരഗോണിലെ




കാതറീനുമായുള്ള വിവാഹം അസാധുവായി പ്രഖ്യാപിക്കാൻ ക്ലമെന്റ് എട്ടാമൻ മാർപ്പാപ്പ വിസമ്മതിച്ചപ്പോൾ കത്തോലിക്കാ സഭാബന്ധം ഉപേക്ഷിച്ചു ആംഗ്ലിക്കൻ സഭയ്ക്ക് ആരംഭം കുറിച്ചു. (പിന്നീട് അദ്ദേഹം അഞ്ചു വിവാഹങ്ങൾ കൂടി കഴിച്ചു).

ആംഗ്ലിക്കൻ സഭയുടെ ആസ്ഥാനമായ കാന്റർബെറി കത്തീഡ്രൽ എങ്ങനെയാണ് കത്തോലിക്കാ സഭയുടെ പ്രശസ്ത തീർത്ഥാടന കേന്ദ്രങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നതെന്ന് മനസ്സിലാക്കുന്നതിന് ഈ ചരിത്ര പശ്ചാത്തലവും അറിയേണ്ടിയിരിക്കുന്നു. ഇംഗ്ലണ്ടിന്റെ ചരിത്രത്തിലെ തന്നെ ഏറ്റം പ്രസിദ്ധമായ ജീവിതങ്ങളിലൊന്നാണ് കാന്റർബറിയിലെ ആർച്ചുബിഷപ്പായിരുന്ന വി.തോമസ് ബക്കറ്റിന്റേത്. ജീവിതം പോലെത്തന്നെ മരണത്തിലൂടെയെയും അനേകരെ സ്വാധീനിച്ച വ്യക്തിയാണ് അദ്ദേഹം. വി.തോമസ് ബെക്കറ്റിന്റെ ജീവിതത്തെക്കുറിച്ചു അക്കാലയളവിൽ തന്നെ ഇരുപതോളം കൃതികൾ രചിക്കപ്പെട്ടിരുന്നു. അവയിൽ ചിലതൊക്കെ അദ്ദേഹത്തിന്റെ കൂടെ താമസിച്ചിരുന്നവരും മരണത്തിന് സാക്ഷികളാകേണ്ടി വന്നവരും തന്നെ എഴുതിയിട്ടുള്ളതിനാൽ വളരെ വിശ്വാസ യോഗ്യമായ വിവരങ്ങളാണ് പിൻ തലമുറയ്ക്ക് ലഭിച്ചിട്ടുള്ളത്. "ഇംഗ്ളീഷ് ഭാഷയുടെ പിതാവ്" എന്നറിയപ്പെടുന്ന മദ്ധ്യകാല യുഗത്തിലെ പ്രസിദ്ധ കവി ജെഫ്രി ചൗസറിന്റെ കൃതിയായ "കാന്റർബെറി



www.malankaralibrary.com

കഥകൾ" ലണ്ടനിൽ നിന്നും കാന്റർബെറിയിലെ തോമസ് ബക്കറ്റിന്റെ കബറിലേക്ക് തീർത്ഥാടനം നടത്തുന്നവർ പറയുന്ന വിവിധ കഥകളുടെ വിവരണമാണ്.

ക്രിസ്തുവർഷം 1118 ഡിസംബർ 21-ന് (ചില ജീവചരിത്ര രേഖകളിൽ 1119 എന്ന് കാണുന്നു) ലണ്ടൻ നഗരത്തിലെ ചീപ്സ്സൈഡ് എന്ന പ്രദേശത്ത് ഗിൽ ബെർട്ടിന്റെയും മെറ്റിൽഡാ ബെക്കറ്റിന്റെയും മകനായി തോമസ് ബെക്കറ്റ് ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് കച്ചവടക്കാരനും ലണ്ടൻ നഗരത്തിലെ ഉന്നത ഉദ്യോഗസ്ഥനുമായിരുന്നു. നീണ്ട മൂക്കുണ്ടായിരുന്ന തിനാലോ (beak) നോർമണ്ടിയിലെ ബെക് എന്ന സ്ഥലത്തു നിന്ന് വന്നതിനാലോ ആണ് ഗിൽബർട്ടിന് കുടുംബപേരായി ബെക്കറ്റ് ലഭിച്ചതെന്ന് പറയപ്പെടുന്നു. മരണശേഷം ലണ്ടനിലെ പ്രസിദ്ധമായ വി. പൗലോസിന്റെ കത്തീഡ്രലിൽ തോമസിന്റെ മാതാപിതാക്കന്മാരെ അടക്കം ചെയ്തിരിക്കുന്നത് അവരുടെ അന്നത്തെ സമൂഹത്തിലുണ്ടായിരുന്ന സ്വാധീനത്തെ കാണിക്കുന്നു.

പത്താമത്തെ വയസ്സിൽ മെർട്ടോൺ എന്ന സ്ഥലത്തെ അഗസ്റ്റീനിയൻ പ്രയറിയിലെ വിദ്യാർത്ഥിയും പിന്നീട് ലണ്ടൻ വ്യാകരണ വിദ്യാലയത്തിലെ പഠിതാവുമായി തോമസ് ചേരുന്നു. ഇരുപതാമത്തെ വയസ്സിൽ ഒരു വർഷക്കാലം പാരിസിൽ വിദ്യാർത്ഥിയായിരുന്നു എന്നും പല ജീവചരിത്ര രേഖകളിലും പറയുന്നു. പിതാവി നുണ്ടായ ചില സാമ്പത്തിക ബുദ്ധിമുട്ടുകൾ കാരണം തോമസ് കുറച്ചു നാളത്തേയ്ക്ക് ഒരു ക്ലാർക്കായി ജോലി ചെയ്തു. അധികം താമസിയാത്ത കാന്റർബെറി ആർച്ചുബിഷപ്പായിരുന്ന തിയോബാൾഡിന്റെ ഓഫീസിൽ ജോലി ലഭിക്കുന്നു.

ഇംഗ്ലണ്ടിലെ ഏറ്റം പ്രധാനപ്പെട്ട ആർച്ചുബിഷപ്പിന്റെ കൂടെ ജോലി ചെയ്യാൻ ലഭിച്ച അവസരം തോമസിന്റെ ഭാവിയിലെ ഉയർച്ചയ്ക്ക് അടിസ്ഥാനമിട്ടു. ആർച്ചുബിഷപ് തിയോബാൾഡ് തോമസിന്റെ കഴിവിലും, ആത്മാർത്ഥതയിലും മതിപ്പ് തോന്നി കൂടുതൽ ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കാൻ തുടങ്ങി. റോമിലേക്കും, ബൊളോഞ്ഞയിലേക്കും ജോലിയുടെ ഭാഗമായും പിന്നീട് സഭാ നിയമവും, സിവിൾ നിയമവും പഠിക്കാനുമായി അദ്ദേഹം തോമസിനെ അയച്ചു. 1154-ൽ ആർച്ച്ബിഷപ്പ് തിയോബാൾഡ് വളരെ ഉത്തരവാദിത്വമുള്ള ജോലിയായ കാന്റർബെറിയിലെ ആർച്ചുഡീക്കനായി തോമസിനെ നിയമിച്ചു. പിന്നീട് അദ്ദേഹത്തെ ഭരമേല്പിച്ച ലിങ്കൺ കത്തീഡ്രലിലേയും, ലണ്ടനിലെ സെയിന്റ് പോൾസ് കത്തീഡ്രലിലേയും ചുമതലകൾ തോമസ് കാര്യക്ഷമതയോടെ നിർവഹിച്ചു. അറിവും, കഴിവും പരിചയ സമ്പന്നതയും ഒത്തുചേർന്ന തോമസിനെ ആർച്ച്ബിഷപ് തിയോബാൾഡ് അന്ന് ഒഴിവുണ്ടായിരുന്ന ലോർഡ് ചാൻസലറിന്റെ ചുമതലയിലേക്ക് നിയമിക്കുന്നതിനായി ഹെൻഡ്രി രണ്ടാമൻ രാജാവിന്റെയടുത്തു ശുപാർശ സമർപ്പിക്കുന്നു. നേരത്തെ തന്നെ തോമസിനെ അടുത്ത് പരിചയമുണ്ടായിരുന്ന രാജാവ് ഈ നിർദേശം അംഗീകരിക്കുകയും അതിൻപ്രകാരം 1155-ൽ തന്റെ ചാൻസലറായി തോമസിനെ നിയമിക്കുകയും ചെയ്തു.

രാജാവിന്റെയും അദ്ദേഹത്തിന്റെ ചാൻസിലർ ആയിരുന്ന തോമസിന്റെയും സൗഹൃദം പോലെ ഹൃദ്യവും, അനുകരണീയവുമായ ചങ്ങാത്തം വേറെങ്ങും കണ്ടെത്താൻ സാധിക്കില്ല എന്ന് പലരും അന്ന് അഭിപ്രായപ്പെട്ടിരുന്നു.

തോമസിന്റെ കഴിവിനെ ഹെൻഡ്രി രണ്ടാമൻ എത്രമാത്രം വിലമതിച്ചിരുന്നു എന്നതിന് തെളിവാണ് തന്റെ മകനെ തോമസിന്റെ കൂടെ താമസിച്ചു ഭരണ കാര്യങ്ങൾ പഠിക്കാനായി രാജാവ് നിയോഗിക്കുന്നത്. ഇക്കാലത്തെ തോമസിന്റെ നേട്ടങ്ങളിൽ പ്രധാനപ്പെട്ടതായി ചൂണ്ടിക്കാണിക്കപ്പെടുന്നത് രാജ്യത്തിന്റെ നികുതി വരുമാനം വർധിപ്പിക്കുന്നതിനുവേണ്ടി അദ്ദേഹം നടപ്പിലാക്കിയ കർശനമായ പരിഷ്ക്കാരങ്ങളാണ്. ഭൂവുടമകളിൽ നിന്നും, ദേവാലയങ്ങളിൽ നിന്നും, ബിഷപ്പുമാരിൽ നിന്നുമൊക്കെ ലഭിക്കേണ്ടിയിരുന്ന വിഹിതങ്ങൾ കൃത്യമായി ശേഖരിക്കുകയും അങ്ങനെ രാജ്യത്തിന്റെ വരുമാനം വർധിപ്പിക്കുകയും ചെയ്തു. ആരുടേയും മുഖം നോക്കാതെയും, ആരെയും ഭയക്കാതെയും കാര്യങ്ങൾ നടപ്പിലാക്കുക എന്നത് തോമസിന്റെ സ്വഭാവത്തിന്റെ പ്രത്യേകത ആയിരുന്നു. ഇത് അദ്ദേഹം അറിയാതെ തന്നെ മിത്രങ്ങളേക്കാൾ കൂടുതൽ ശത്രുക്കളെ സൃഷ്ടിക്കുകയും അവസരം കിട്ടുമ്പോഴൊക്കെ അവർ അത് തോമസിനെതിരെ ഉപയോഗിക്കുകയും ചെയ്തിരുന്നു.

ഈ സമയത്താണ് തോമസിന്റെ മാർഗ്ഗദർശിയും ഗുരുസ്ഥാനീയനുമായ ആർച്ച്ബിഷപ്പ് തിയോബാൾഡ് 1162-ൽ അന്തരിക്കുന്നത്. തന്റെ ഏറ്റം അടുത്ത സുഹൃത്തായ തോമസ് ബെക്കറ്റിനെ ആ സ്ഥാനത്തേയ്ക്ക് നിയമിക്കുന്നത് സഭാഭരണത്തിലുള്ള തന്റെ സ്വാധീനം വർദ്ധിപ്പിക്കുമെന്ന ചിന്തയിൽ ഹെൻഡ്രി രണ്ടാമൻ തോമസ് ബെക്കറ്റിനെ കാന്റർബറിയിലെ അടുത്ത ആർച്ചുബിഷപ്പായി നിർദേശിക്കുകയും ബിഷപ്പുമാരുടെ കൗൺസിൽ അത് അംഗീകരിക്കുകയും ചെയ്തു. എന്നാൽ തോമസ് ബെക്കറ്റ് തനിക്ക് രാജാവുമായുള്ള സൗഹൃദം നഷ്ടപ്പെടുമെന്ന ചിന്തയാലും ഒരു പുരോഹിതനല്ലാതിരുന്നതിനാലും ഈ പദവി നിരസിക്കുകയാണുണ്ടായത്. പിന്നീട് രാജാവിന്റെ നിർബന്ധത്തിനു വഴങ്ങി രാജ്യത്തിന്റെയും, സഭയുടെയും നന്മയെ കരുതിയും ഈ ഉന്നത പദവി ഏറ്റെടുക്കുന്നു.

ഈ സമയത്ത് മാനസികമായി, ആരും പ്രതീക്ഷിക്കാത്ത ഒരു മാറ്റത്തിന് തോമസ് വിധേയമായിക്കൊണ്ടിരിക്കയായിരുന്നു. ശുണ്ഠിക്കാരനും, കർക്കശകാരനുമായിരുന്ന ചാൻസലറിൽ നിന്നും ലാളിത്യവും, നന്മയും നിറഞ്ഞു വിളങ്ങുന്ന ഒരു യോഗീവര്യനായുള്ള അദ്ദേഹത്തിന്റെ പരിവർത്തനം ആരെയും അത്ഭുതപ്പെടുത്തുന്നതായിരുന്നു. ബിഷപ്പായി അധികാരമേറ്റതുമുതൽ ദൈവകരസ്പർശം ഉണ്ടായവനെപ്പോലെയാണ് അദ്ദേഹം പ്രവർത്തിച്ചത്. പഴയ മനുഷ്യനെ ഉരിഞ്ഞു കളഞ്ഞു പുതിയൊരു മനുഷ്യനെ ധരിച്ച അദ്ദേഹത്തിന്റെ നിഷ്ഠയുടെയും പരിത്യാഗത്തിന്റെയും തെളിവായി ആരും കാണാതെ സ്വയം നിഗ്രഹത്തിനായി അദ്ദേഹം ഇട്ടിരുന്ന രോമക്കുപ്പായം മരണസമയത്ത് എല്ലാവരും കാണാൻ ഇടയായി.


www.malankaralibrary.com

തോമസിലുണ്ടായ ഈ മാറ്റത്തെ സാവൂളിൽ നിന്ന് പൗലോസിലേക്കുള്ള വലിയൊരു മാറ്റം പോലെയായിരുന്നുവെന്ന് ചില ജീവചരിത്രകാരന്മാർ പറയുന്നു. എന്നാൽ അദ്ദേഹത്തിന്റെ ലൗകികസ്ഥാനമാനങ്ങളോടെയുള്ള ജീവിതം പാപപങ്കിലമായിരുന്നുവെന്നോ, തിരുവസ്ത്രസ്വീകരണത്തിന് ശേഷമുള്ളത് ഭക്താഭ്യാസങ്ങളുടേത് മാത്രമായിരുന്നുവെന്നോ ഇതിനർത്ഥമില്ല. ഒരു നല്ല നടനെപ്പോലെ ജീവിതത്തിൽ ഏതു റോൾ കൊടുത്താലും അതിന്റെ പൂർണ്ണതയിൽ അഭിനയിച്ചു ഫലിപ്പിക്കാൻ കഴിവുള്ളവനായിരുന്നു തോമസ് ബെക്കറ്റെന്ന് അഭിപ്രായപ്പെടുന്നവരും വിരളമല്ല. അദ്ദേഹം ആർച്ചുബിഷപ്പ് ആകുന്നതിന് മുൻപുതന്നെ രാജാവും സഭയും തമ്മിലുള്ള നിരവധി അധികാര പദവി രാജി വയ്ക്കുകയും ബിഷപ്പിന്റേതായ ആത്മീയ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്തു. ഇത് ഹെൻഡ്രി രണ്ടാമൻ രാജാവിന്റെ ആഗ്രഹങ്ങൾക്ക് എതിരായിരുന്നു. സാവധാനം രാജാവും ആർച്ചുബിഷപ്പും തമ്മിൽ പല കാര്യങ്ങളിലും കാര്യമായ അഭിപ്രായ വ്യത്യാസങ്ങൾ ഉടലെടുക്കാൻ തുടങ്ങി. ഇംഗ്ല 1ലെ സെക്കുലർ കോടതികൾ സഭയുടെ ഭരണപരമായ കാര്യങ്ങളിൽ സ്ഥിരമായി ഇടപെടുന്നതും സഭക്കെതിരായുള്ള വിധി പുറപ്പെടുവിക്കുന്നതും തോമസ് ബെക്കറ്റ് എതിർത്തു. രാജാവിനേക്കാൾ തന്റെ വിധേയത്വം ദൈവത്തോടും സഭാധികാരികളോടുമാണെന്ന് ആർച്ച്ബിഷപ്പ് തോമസ് ബെക്കറ്റ് തെളിയിക്കാൻ തുടങ്ങി. ഈ അവസരത്തിൽ രാജാവ് മറ്റു



തർക്കങ്ങൾ ഉടലെടുത്തിരുന്നു. അക്കാരണംകൊണ്ടു കൂടിയാണ് തന്റെ സുഹൃത്ത് ഇംഗ്ലണ്ടിലെ ഉന്നത ആത്മീയ പദവിയിൽ എത്തിയാൽ കാര്യങ്ങൾ തനിക്കനുകൂലമാകുമെന്ന് തോമസിനെ ആർച്ചുബിഷപ്പാക്കിയപ്പോൾ രാജാവ് ചിന്തിച്ചത്. ഇത് ശരിവയ്ക്കുന്ന തരത്തിലായിരുന്നു ആദ്യ വർഷങ്ങളിൽ അവരുടെ ബന്ധങ്ങൾ മുൻപോട്ട് പോയത്. തന്റെ മകനും തോമസും ഒരുമിച്ചു വരികയാണെങ്കിൽ രാജാവ് കൂടുതൽ ശ്രദ്ധ തോമസിനായിരുന്നു കൊടുത്തിരുന്നത് എന്നുവരെ കൊട്ടാരത്തിലുള്ളവർ അടക്കം പറഞ്ഞിരുന്നു.

1162 ജൂൺ 2-ന് തോമസ് ബെക്കറ്റിനെ ഒരു പുരോഹിതനായും പിറ്റേദിവസം കാന്റർബറിയിലെ ആർച്ചുബിഷപ്പായും വിൻചെസ്റ്റർ ബിഷപ് ഹെൻഡ്രി ബ്ലോയ്സ് അഭിഷേകം ചെയ്യുന്നു. അധികം താമസിയാതെ വിവിധ ഭൗതീക അധികാരങ്ങളുള്ള ചാൻസിലർ ബിഷപ്പുമാരെ സ്വാധീനിച്ചു രാജാവാണ് സഭാകാര്യങ്ങളിൽ അവസാന വാക്ക് എന്ന് സ്ഥാപിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. മാത്രമല്ല രണ്ടു പേരുടെയും ഉപദേശകർ എരിതീയിൽ എണ്ണയൊഴിക്കുന്ന രീതിയിൽ കാര്യങ്ങൾ കൂടുതൽ വഷളാക്കികൊണ്ടിരുന്നു. ഇതിന്റെയൊക്കെ അന്ത്യത്തിൽ ഒന്നുകിൽ രാജാവ് പറയുന്നത് അനുസരിക്കുക അല്ലെങ്കിൽ വലിയ പ്രത്യാഘാതങ്ങൾ നേരിടാൻ തയ്യാറാകുക എന്ന ശാസനം രാജാവ് തോമസ് ബെക്കറ്റിന് നൽകി.

1164 ജനുവരി 30-ന് ഇംഗ്ലണ്ടിലെ പ്രമുഖരായ വൈദികരുടെ ഒരു സമ്മേളനം രാജാവിന്റെ അദ്ധ്യക്ഷതയിൽ ക്ലാരണ്ടോൺ കൊട്ടാരത്തിൽ വച്ച് നടന്നു. ഇവിടെ വച്ച് സഭയുമായി ബന്ധപ്പെട്ട പതിനാറു കാര്യങ്ങൾക്ക് വൈദികരുടെ മേൽ തനിക്കാണ് അധികാരം എന്ന് രാജാവ് പ്രഖ്യാപിച്ചു. കൂടാതെ


www.malankaralibrary.com

റോമുമായുള്ള ബന്ധം ദുർബലപ്പെടുത്തുക എന്ന ലക്ഷ്യവും ഇതിന് പിന്നിലുണ്ടായിരുന്നു. സഭ തെറ്റുകാരെന്ന് കണ്ടെത്തുന്നവരെ ശരിയായ ശിക്ഷ വിധിക്കുന്നതിനായി രാജാവിന്റെ കോടതികൾക്ക് വിട്ടുകൊടുക്കണമെന്നതായിരുന്നു അതിൽ ഒരു നിയമം. ഇത് അവരെ രണ്ടു പ്രാവശ്യം ശിക്ഷിക്കുന്നതിന് തുല്യമാണെന്ന് പറഞ്ഞു ആർച്ചുബിഷപ് തോമസ് ഇത് ഒപ്പിടില്ല എന്ന് ശഠിച്ചു. എന്നാൽ രാജാവ് തന്റെ സ്വാധീനം ഉപയോഗിച്ചു തോമസ് ഒഴികെ മറ്റെല്ലാവരെയും കൊണ്ട് ഈ ഡോക്യുമെന്റ് അംഗീകരിപ്പിക്കുകയും അതിലെ തീരുമാനങ്ങൾ നടപ്പാക്കാൻ ആവശ്യപ്പെടുകയും ചെയ്തു.

രാജാവിന്റെ നടപടികളുടെ തുടർച്ചയായി 1164 ഒക്ടോബർ 8-ന് നോർത്താപ്ടൻ കൊട്ടാരത്തിൽ ചേർന്ന കൗൺസിലിന് മുൻപിൽ ഹാജരായി വിചാരണ നേരിടാൻ തോമസിനോട് ആവശ്യപ്പെട്ടു. എന്നാൽ ഇത് ചാൻസലറായിരുന്നപ്പോൾ നടത്തിയ അധികാര ദുർവിനിയോഗത്തെക്കുറിച്ചുള്ള ചോദ്യം ചെയ്യൽ ആയിരുന്നു. വിചാരണക്കിടയിൽ പ്രതിഷേധിച്ചു ഇറങ്ങിപ്പോയ ആർച്ചുബിഷപ്പ് തോമസിന്റെ അസാന്നിധ്യത്തിൽ അദ്ദേഹത്തെ രാജ്യദ്രോഹിയെന്ന് വിധിച്ചു. അതിന്റെ തുടർച്ചയായി ആർച്ചുബിഷപ്പിനെ അനുകൂലിക്കുന്നവർക്കെതിരെയും രാജാവ് പ്രതികാര നടപടികളും തുടങ്ങി.

കാര്യങ്ങൾ ശാന്തമാക്കുന്നതിനായി ഈ സമയത്ത് ഫ്രാൻസിലെ ലൂയി ഏഴാമൻ രാജാവ് ആർച്ചുബിഷപ്പ് തോമസിനെ അവിടേയ്ക്ക് ക്ഷണിക്കുകയും തന്റെ സംരക്ഷണം വാഗ്ദാനം ചെയ്യുകയും ചെയ്തു. അങ്ങനെ രണ്ടു വർഷക്കാലത്തോളം ഫ്രാൻസിലെ പൊന്തിഗ്നി എന്ന സ്ഥലത്തെ സിസ്റ്റേർഷ്യൻ സന്യാസ ആശ്രമത്തിൽ അദ്ദേഹം പ്രവാസത്തിൽ കഴിഞ്ഞു. രാജാവിന്റെ ആശ്രമത്തിനെതിരായ ഭീഷണികളെത്തുടർന്ന് ഫ്രാൻസിലെ തന്നെ സെൻസ് എന്ന സ്ഥലത്തേയ്ക്ക് അദ്ദേഹം മാറിത്താമസിച്ചു. രാജാവിന്റെ ഭീഷണികളെ വകവയ്ക്കാതെ ആർച്ച്ബിഷപ്പ് തോമസ് രാജാവിനും അദ്ദേഹത്തെ അനുകൂലിച്ച ബിഷപ്പുമാർക്കെതിരെയും സഭാപരമായ അച്ചടക്ക നടപടി എടുക്കുന്നതിന് ആരംഭിച്ചു. കാര്യങ്ങൾ ശാന്തമായി പരിഹരിക്കുക എന്ന ഉദ്ദേശത്തിലേക്ക് അലക്സാണ്ടർ മൂന്നാമൻ മാർപ്പാപ്പ 1167-ൽ തന്റെ പ്രതിനിധികളെ ഇംഗ്ലണ്ടിലേക്ക് അയച്ചു. അവരുടെ അനുനയ നടപടികളെത്തുടർന്ന് 1170-ൽ ഹെൻഡ്രി രാജാവ് തോമസ് ബക്കറ്റിനെ തിരികെ വരാനും തന്റെ ജോലിയിൽ തുടരാനും അനുവദിച്ചു.

ഈ സമയത്ത് രാജാവ് ആവശ്യപ്പെട്ടതനുസരിച്ചു 1170-ൽ മൂന്ന് ബിഷപ്പുമാർ ചേർന്ന് ഹെൻറി രണ്ടാമന്റെ മകനെ അടുത്ത കിരീടാവകാശിയായി വാഴിച്ചു. സാധാരണയായി ഇത് കാന്റർബെറി ആർച്ചുബിഷപ്പിന്റെ അധികാരത്തിപ്പെട്ട അനുഷ്ഠാനമായിരുന്നു. തന്റെ ആത്മീയ അധികാരത്തിൽ കൈകടത്തിയ മൂന്ന് ബിഷപ്പുമാരെയും ആർച്ചുബിഷപ്പ് തോമസ് പുറത്താക്കി. ഇതോടെ വീണ്ടും രാജാവും, ആർച്ചുബിഷപ്പും തമ്മിലുള്ള പ്രശ്നങ്ങൾ പരിഹരിക്കാൻ സാധിക്കാത്ത വിധം വഷളാവുകയായിരുന്നു. ഈ സംഭവത്തോട് പ്രതികരിച്ചുകൊണ്ട് ഹെൻഡ്രി രണ്ടാമൻ രാജാവ് പറഞ്ഞ വാക്കുകളാണ് തോമസ് ബക്കറ്റിന്റെ കൊലപാതകത്തിലേക്ക് നയിച്ചത് എന്ന് പറയപ്പെടുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർ പല രീതിയിലാണ് ഇത് രേഖപ്പെടുത്തിയിരിക്കുന്നത്. അതിൽ ഏറ്റം പ്രസിദ്ധമായത് "ആർക്കും എന്നെ ഈ കലഹക്കാരനായ പുരോഹിതനിൽ നിന്നും രക്ഷിക്കാൻ സാധിക്കില്ലേ?" എന്നതാണ്. ആധുനിക ഇംഗ്ളീഷ് ചരിത്രകാരന്മാർ കൂടുതൽ വിശ്വസനീയമായി കരുതുന്ന വാചകങ്ങൾ ഇതാണ്: "എത്രവലിയ നികൃഷ്ടരായ രാജ്യദ്രോഹികളെയും അഹങ്കാരികളെയുമാണ് ഞാൻ എന്റെ ഭവനത്തിൽ തീറ്റിപ്പോറ്റി പരിപാലിച്ചത്... തന്റെ രക്ഷിതാവിനെ ഇത്ര അപമാനകരമായ രീതിയിൽ കൈകാര്യം ചെയ്യാൻ ഈ അധഃകൃത പുരോഹിതനെ അനുവദിച്ചത് ആരാണ്?" രാജാവിന്റെ ഈ വാക്കുകൾ കേൾക്കാനിടയായ നാല് പടയാളികൾ ഇതൊരു രാജകീയ കല്പനയായി വ്യാഖ്യാനിച്ചു ആർച്ചുബിഷപ് തോമസ് ബക്കറ്റിനെ നേരിടാനായി ഇറങ്ങി പുറപ്പെട്ടു.

1170 ഡിസംബർ 29-ന് അവർ കാന്റർബെറിയിൽ എത്തുകയും ആർച്ചുബിഷപ്പ് തോമസ് ദേവാലയത്തിലുണ്ടെന്നറിഞ്ഞു അദ്ദേഹത്തെ നേരിടാനായി അവിടെയെത്തുകയും ചെയ്തു. കത്തീഡ്രലിൽ പ്രവേശിക്കുന്നതിന് മുൻപായി അവരുടെ ആയുധങ്ങളും പടച്ചട്ടയും മരച്ചുവട്ടിൽ ഒളിച്ചു വച്ച് പള്ളിയിലെത്തി. തങ്ങളുടെ കൂടെ വിൻചെസ്റ്ററിൽ എത്തി രാജാവിനോട് തന്റെ പ്രവൃത്തികളെക്കുറിച്ചു വിവരിക്കാൻ അവർ ആർച്ചുബിഷപ്പിനോട് ആവശ്യപ്പെട്ടു. അവരുടെ ആവശ്യം നിരസിച്ചുകൊണ്ട് ആർച്ചുബിഷപ്പ് തോമസ് ബെക്കറ്റ് കത്തീഡ്രലിലെ സന്ധ്യാപ്രാർത്ഥനയ്ക്ക് നേതൃത്വം നൽകാനായി പോയി. ഈ സമയം പടയാളികൾ തങ്ങൾ പുറത്തു ഒളിച്ചു വച്ചിരുന്ന ആയുധം എടുക്കാനായി ഒരുമ്പെട്ടു. എന്താണ് സംഭവിക്കുന്നതെന്ന് തിരിച്ചറിഞ്ഞ സന്യാസികൾ ദൈവാലയകവാടങ്ങൾ അടച്ചുകൊണ്ടു ആർച്ചുബിഷപ്പിന് സംരക്ഷണം നൽകാനായി ചുറ്റും അണിനിരന്നു. എന്നാൽ തോമസ് ബെക്കറ്റ് അവരോട് കത്തീഡ്രലിന്റെ വാതിലുകൾ തുറക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ഇപ്രകാരം പറഞ്ഞു: "പ്രാർത്ഥനയുടെ ഭവനത്തെ മതിൽ കെട്ടിയടക്കുന്നതിൽ യാതൊരർത്ഥവുമില്ല".

ഈ സമയം "എവിടെയാണ് രാജാവിനെയും, രാജ്യത്തെയും ഒറ്റിക്കൊടുത്ത തോമസ് ബെക്കറ്റ്" എന്ന് അലറിക്കൊണ്ട് ഊരിപ്പിടിച്ച വാളുമായി അവർ അദ്ദേഹത്തിന്റെ അടുത്തെത്തി. പ്രാർത്ഥന നിർത്തി അദ്ദേഹം വളരെ ശാന്തനായി അവരോട് പറഞ്ഞു: "ഞാനൊരു ഒറ്റുകാരനല്ല... മരിക്കാൻ ഞാൻ തയ്യാറാണ്". അവരിലൊരാൾ അദ്ദേഹത്തെ പള്ളിക്ക് പുറത്തേയ്ക് വലിച്ചിഴയ്ക്കാൻ പരിശ്രമിച്ചപ്പോൾ അദ്ദേഹം അവിടെയുണ്ടായിരുന്ന ഒരു തൂണിൽ മുറുകെ പിടിച്ചു അൾത്താരയെ നോക്കി വണങ്ങി. "യേശുവിന്റെ നാമത്തെ പ്രതിയും സഭയുടെ സംരക്ഷണത്തിനായും ഞാൻ മരണത്തെ പുൽകുന്നു" എന്ന് പറഞ്ഞുകൊണ്ടാണ്


www.malankaralibrary.com



തോമസ് ബെക്കറ്റ് മരണത്തിന് തന്നെ വിട്ടുകൊടുത്തത് എന്ന് ഈ ദാരുണ കൃത്യത്തിന് സാക്ഷിയായ ഒരു സന്യാസി എഴുതിയിരിക്കുന്നത്. പടയാളികളിലൊരുവന്റെ വെട്ടേറ്റ് ആ ധീരനായ പുരോഹിതന്റെ തലച്ചോറ് അവിടെ ചിതറിത്തെറിച്ചു. "ഇനിയൊരിക്കലും ഇയാൾ ഇനിയും ഇവിടെനിന്ന് എഴുന്നേൽക്കില്ല" എന്ന ക്രൂരമായ വചനങ്ങൾ ഉച്ചരിച്ചു ആ കൊലപാതകികൾ അവിടെ നിന്നും ഓടി ഒളിച്ചു.

ഇംഗ്ലണ്ടിൽ മാത്രമല്ല യൂറോപ്പിലാകമാനം ഒരു ധീരരക്തസാക്ഷിയുടെ പരിവേഷമാണ് തോമസ് ബെക്കറ്റിന് ലഭിച്ചത്. രണ്ടു വർഷത്തിനുള്ളിൽ 1173 ഫെബ്രുവരി 21–ന് അലക്സാണ്ടർ മൂന്നാമൻ മാർപ്പാപ്പ അദ്ദേഹത്തെ വിശുദ്ധ പദവിയിലേക്കുയർത്തി. പശ്ചാത്താപത്തോടെയും കുറ്റബോധത്താലും ഹെൻഡ്രി രാജാവ് കാന്റർബറി കത്തീഡ്രലിലേക്ക് ചാക്ക് ധരിച്ചു, ചാരം പൂശി പദയാത്രികനായി ചെന്ന് അവിടെയുള്ള സന്യാസികളിൽ നിന്ന് പരസ്യമായി ചാട്ടവാറടി ഏറ്റുവാങ്ങി പ്രായശ്ചിത്തം ചെയ്തു. (രാജാവ് ഒരിക്കലും തോമസ് ബെക്കറ്റിനെ കൊല്ലാൻ അധികാരപ്പെടുത്തിയിരുന്നില്ല എന്നു വാദിക്കുന്നവരുമുണ്ട്). രാജാവിന്റെ സംരക്ഷണം തുടർന്ന് ലഭിക്കാതിരുന്ന തോമസ് ബെക്കറ്റിന്റെ കൊലയാളികൾ റോമിലേക്ക് യാത്ര ചെയ്തു മാർപ്പാപ്പയോട് മാപ്പിരക്കുകയും വിശുദ്ധ നാട്ടിൽ പതിനാലു വർഷം പടയാളികളായി സേവനം ചെയ്യാൻ നിയോഗിക്കപ്പെടുകയും ചെയ്തു.

കാന്റർബെറി കത്തീഡ്രലിലേക്ക് നിരവധി തീർത്ഥാടന പാതകൾ അങ്ങനെ സൃഷ്ടിക്കപ്പെട്ടു. വിൻചെസ്റ്ററിൽനിന്നും, റോചെസ്റ്ററിൽനിന്നും, ലണ്ടനിൽനിന്നും കാന്റർബെറിയിലേക്ക് തീർത്ഥാടന പാതകൾ ഉണ്ടായി. അനേകായിരങ്ങൾ വി.തോമസ് ബെക്കറ്റിന്റെ കബറിൽ വന്നു പ്രാർത്ഥിച്ചു അനുഗ്രഹം പ്രാപിക്കുകയും അത്ഭുതങ്ങൾ ദർശിക്കുകയും ചെയ്തു. ജർമ്മനി, സ്പെയിൻ, ഇറ്റലി, നോർവേ തുടങ്ങിയ രാജ്യങ്ങളിലെ പ്രധാന ദേവാലയങ്ങളിലെല്ലാം വി. തോമസ് ബെക്കറ്റിന്റെ രക്തസാക്ഷിത്വത്തിന്റെ ചിത്രങ്ങൾ ആലേഖനം ചെയ്യപ്പെട്ടു. എന്നാൽ ആംഗ്ലിക്കൻ സഭ തുടങ്ങുന്നതിനു കാരണക്കാരനായ ഹെൻഡ്രി എട്ടാമൻ രാജാവ് 1538–ൽ തോമസ് ബക്കറ്റിനെ ഒരു വിശ്വാസവഞ്ചകനായി ചിത്രീകരിച്ചു അദ്ദേഹത്തിന്റെ സ്മരണ ചരിത്രത്തിൽ നിന്നും മായിച്ചു കളയാൻ ഒരു പാഴ്ശ്രമം നടത്തി. വി.


www.malankaralibrary.com



തോമസ് ബെക്കറ്റിന്റെ ജീവിതത്തിന്റെയും, മരണത്തിന്റേതിനും സമാനമായ സംഭവങ്ങളാണ് ഹെൻഡ്രി എട്ടാമന്റെ കാലത്തു വി. തോമസ് മൂറിന്റെ ജീവിതത്തിലും രക്ത സാക്ഷിത്വത്തിലും കാണുന്നത്. (അത് മറ്റൊരവസരത്തിൽ എഴുതുന്നതാണ്).

വി. തോമസ് ബെക്കറ്റിന്റെ ജീവിതത്തെ ആസ്പദമാക്കി എണ്ണമറ്റ സാഹിത്യകൃതികളാണ് അന്നുമുതൽ ഇന്നുവരെ എഴുതപ്പെട്ടിട്ടുള്ളത്. ആധുനിക ആംഗലേയ സാഹിത്യത്തിലെ അനശ്വര രചയിതാക്കളിൽ ഒരാളായ കെൻ ഫോളറ്റിന്റെ "ലോകത്തിന്റെ തൂണുകൾ" (*Pillars of the Earth*) എന്ന മനോഹര കൃതിയിൽ മധ്യകാല യുഗത്തിലെ കത്തീഡ്രൽ നിർമ്മാണവുമായി ബന്ധപ്പെട്ട അനേകരുടെ ജീവിത കഥയാണ് പറയുന്നത്. നാസ്തികനെന്നു അവകാശപ്പെടുന്ന കെൻ ഫോളറ്റ് ഈ കൃതിയിൽ നായകനായി അവതരിപ്പിക്കുന്ന ഫിലിപ് എന്ന ആശ്രമാധിപൻ സത്യത്തിന്റെയും, നീതിയുടെയും, വിശ്വാസത്തിന്റെയും കാണപ്പെടുന്ന രൂപമാണ്. ഈ കൃതി അവസാനിക്കുന്നത് പ്രയർ ഫിലിപ് വി. തോമസ് ബെക്കറ്റിന്റെ രക്തസാക്ഷിത്വം നേരിൽ ദർശിക്കുന്നതും, അതിന് ശേഷം അദ്ദേഹത്തിന്റെ ജീവിതത്തിന്റെ മഹത്വം ലോകത്തിന് മുൻപിൽ വെളിപ്പെടുത്തുന്നവനുമായിട്ടാണ്. (അനേകം തവണ ആവർത്തിച്ചു വായിക്കാൻ പ്രലോഭനം തരുന്ന ആഖ്യാന ശൈലിയാണ് ഈ കൃതിയുടേത്).

തോമസ് ബെക്കറ്റിന്റെ രക്തസാക്ഷിത്വത്തോടെ ഇംഗ്ലണ്ടിലെ ഏറ്റം പ്രശസ്തവും പ്രാധാന്യമുള്ളതുമായ തീർത്ഥാടന കേന്ദ്രമായി കാന്റർബറി പരിണമിക്കുന്നു. ഇംഗ്ലണ്ടിൽ നിന്നും മാത്രമല്ല യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വി. തോമസ് ബക്കറ്റിന്റെ ശവകുടീരത്തിലേക്ക് പദയാത്രികരായി അനേകായിരങ്ങൾ ഇന്നും യാത്ര ചെയ്യുന്നു. ഇദ്ദേഹത്തിന്റെ പേരിൽ തുടങ്ങിയ "നൈട്സ് ഓഫ് സെയിന്റ് തോമസ" ഉൾപ്പെടെയുള്ള സംഘടനകളെ പിന്നീട് ഹെൻഡ്രി എട്ടാമൻ നിരോധിക്കുകയുണ്ടായി. ഇന്ന് ഏകദേശം നാല്പത്തിമൂവായിരത്തോളം ജനങ്ങൾ അധിവസിക്കുന്ന സ്റ്റോർ നദിയുടെ തീരത്തുള്ള ഈ പട്ടണം അറിയപ്പെടുന്നതുതന്നെ കത്തീഡ്രൽ നഗരമെന്നാണ്. വി.തോമസ് ബെക്കറ്റിന്റെ കബറിടത്തിൽ നിന്നും




റോമിലെ പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ കബറിടത്തിലേക്ക് 1900 കിലോമീറ്ററുള്ള ഒരു തീർത്ഥാടന പാത ഇപ്പോൾ വീണ്ടും പ്രാമുഖ്യം നേടിക്കൊണ്ടിരിക്കുന്നു. പത്താം നൂറ്റാണ്ടിൽ വി.തോമസ് ബെക്കറ്റിന്റെ മുൻഗാമിയായിരുന്ന കാന്റർബെറിയിലെ ആർച്ചുബിഷപ് സിജെറീസ് മാർപ്പാപ്പയിൽ നിന്നും ആർച്ചുബിഷപ്പിന്റെ പാലിയം സ്വീകരിക്കാനായി നടന്നു പ്രസിദ്ധിയാർജിച്ച ഈ വഴി ഇന്ന് അറിയപ്പെടുന്നത് "'വിയ ഫ്രാൻസിജേന" (ഫ്രാൻസിലെ വഴി) എന്നാണ്. (ഇക്കഴിഞ്ഞ സെപ്റ്റംബർ മാസത്തിൽ ഈ വഴിയിലെ 250 കിലോമീറ്റർ ഞാൻ നടന്നപ്പോൾ കാന്റർബറിയിൽയിൽ നിന്നും റോമിലേക്ക് നടക്കുന്ന രണ്ടുപേരെ കണ്ടുമുട്ടുന്നതിന് എനിക്കിടയായി. അതുപോലെ കൊറോണക്കാലത്ത് മുത്തശ്ശിയെ കാണാനായി ഇറ്റലിയിൽ നിന്നും ഈ പാതയിലൂടെ ഇംഗ്ലണ്ടിലെത്തിയ ഒരു പന്ത്രണ്ടു വയസുകാരന്റെയും പിതാവിന്റെയും കഥ വലിയ വാർത്തയായിരുന്നു).

വി. തോമസ് ബെക്കറ്റിന്റെ പൈതൃകത്തിന്റെ യഥാർത്ഥ അവകാശികൾ ഇംഗ്ലണ്ടിലെ കത്തോലിക്കാ സഭയാണ്. സഭയും രാഷ്ട്രവുമായുള്ള ബന്ധത്തിൽ സഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടിയാണ് അദ്ദേഹം രക്തസാക്ഷിത്വം വഹിച്ചത്. ആംഗ്ലിക്കൻ സഭയുടെ തലവൻ ഇംഗ്ലണ്ടിലെ ഭരണാധികാരിയാണെന്ന ഹെൻഡ്രി എട്ടാമൻ രാജാവിന്റെ തീരുമാനം തെറ്റാണെന്ന് ചിന്തിച്ചിരുന്നവരാണ് വി. ഹെൻഡ്രി ന്യൂമാൻ കർദിനാളും അതുപോലുള്ള മറ്റനേകരും. അതാണ് കത്തോലിക്കാ സഭയെ പുല്കുന്നതിന് അവരെ പ്രേരിപ്പിച്ച പ്രധാന ഘടകങ്ങളിലൊന്ന്. 2009-ൽ ആംഗ്ലിക്കൻ സഭയിൽ നിന്നും കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ടവർക്ക് വേണ്ടി ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പ ഒരു "ആംഗ്ലിക്കൻ ഓർഡിനറിയാത്ത്" തന്നെ സ്ഥാപിക്കുകയുണ്ടായി. വിശുദ്ധ തോമസ് ബക്കറ്റിനെപ്പോലെ അനേകർ ജീവൻ നൽകി പരിപാലിച്ച ഒരു സഭയുടെ ആത്മീയ മക്കളെന്ന ചിന്ത നമ്മുടെ ക്രിസ്തുബന്ധത്തിലും, സഭാബന്ധത്തിലും ആത്മാർത്ഥതയും, തീക്ഷ്ണതയും പ്രകടിപിക്കുന്നതിന് നമുക്കും പ്രചോദനമാകണം.


www.malankaralibrary.com



ബോബി ഏബ്രഹാം

# അമേരിക്ക ലോകത്തെ പഠിപ്പിക്കുന്നത്

അമേരിക്കൻ ഐക്യനാടുകളുടെ ഭരണസിരാകേന്ദ്രമാണ് കാപിറ്റോൾ ഹിൽ. യുഎസ് സെനറ്റ്, കോൺഗ്രസ് എന്നിവയുടെയൊക്കെ ആസ്ഥാനം. അമേരിക്കയുടെ പുതിയ പ്രസിഡന്റ് ജോ ബൈഡൻ കഴിഞ്ഞ ദിവസം സ്ഥാനമേറ്റെടുത്തതും അവിടെത്തന്നെ. അവിടെയാണ് കഴിഞ്ഞ ജനുവരി എട്ടിന് ട്രംപിനെ അനുകൂലിക്കുന്ന തെമ്മാടിക്കൂട്ടം അഴിഞ്ഞാടിയത്. അവർ മതിൽ കടന്ന് ഭരണസിരാകേന്ദ്രത്തിനുള്ളിൽ കടന്നു. സുരക്ഷ മൊത്തം പാളി. അവരെ ഭയന്ന് കോൺഗ്രസ് അംഗങ്ങളെ സുരക്ഷിതകേന്ദ്രത്തിലേക്ക് മാറ്റി. ഏറ്റുമുട്ടലിൽ ഒരു പൊലീസ് ഓഫിസർ ഉൾപ്പെടെ 5 പേർ മരിച്ചു. തിരഞ്ഞെടുപ്പിൽ പരാജയപ്പെട്ടശേഷവും ഭരണം വിടാതിരിക്കാൻ ട്രംപ് നടത്തിയ വൃത്തികെട്ട നീക്കങ്ങളാണ് ഈ കലാപത്തിലേക്ക് നയിച്ചത്. കുപ്രസിദ്ധ തീവ്രവലതുപക്ഷ സംഘടനയായ പ്രൗഡ് ബോയ്സ് ക്യുവനോനിന്റെ അംഗങ്ങളായിരുന്നു കലാപത്തിനു മുന്നിൽ. തലയിൽ കാളക്കൊമ്പും ധരിച്ച തീവ്രവലതുപക്ഷ നേതാവ് കാപ്പിറ്റോൾ മന്ദിരത്തിനുള്ളിൽ മേശമേൽ കാൽ കയറ്റിവച്ചിരിക്കുന്ന പടവും നമ്മൾ കണ്ടു. അക്രമികളെ അപലപിക്കാൻ പ്രസിഡന്റ് ഡോണൾഡ് ട്രംപ് തയാറായില്ല. മാത്രമല്ല, എങ്ങനെ ബൈഡന് അധികാരം കൈമാറാതിരിക്കാം എന്നതിലായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ. മൂന്നു സംസ്ഥാനങ്ങളിലെ തിരഞ്ഞെടുപ്പ് ഫലം പരിഗണിക്കാതെ ഇലക്ടറൽ കോളജിൽ അട്ടിമറി നടത്താനുള്ള ശ്രമത്തിന് വൈസ് പ്രസിഡന്റ് മൈക്ക് പെൻസ് തയാറാകാത്തതിനാൽ ആ കളി നടന്നില്ല.

ലോകത്തിനു മുന്നിൽ അമേരിക്ക എന്ന വൻശക്തി അക്ഷരാർഥത്തിൽ തലകുനിച്ചുപോയി. ആ തല ഇനി നിവരണമെങ്കിൽ പുതിയ പ്രസിഡന്റ് ജോ ബൈഡൻ ഏറെ പണിപ്പെടേണ്ടിവരും. അമേരിക്ക എന്നും സ്വന്തം താൽപര്യത്തിനായി മറ്റു രാജ്യങ്ങളുടെ താൽപര്യങ്ങൾക്കുമേൽ കടന്നുകയറുന്നവരാണ്. ഇറാഖിനെ ആക്രമിക്കാനും ആക്രമിക്കാതിരിക്കാനും അവർ ന്യായം



കണ്ടെത്തും. അഫ്ഗാനിസ്ഥാനെ ആക്രമിക്കാനും ആക്രമിക്കാതിരിക്കാനും ന്യായം കണ്ടെത്തും. ഇറാനെ മുൾമുനയിൽ നിർത്താൻ ന്യായം കണ്ടെത്തും. അപ്പോഴും അവർ രാജ്യത്തെ ഒന്നായി നിർത്താൻ ശ്രമിച്ചിരുന്നു. മറ്റു രാജ്യങ്ങളിലെ മനുഷ്യാവകാശ ലംഘനങ്ങൾക്കെതിരെ നിരന്തരം ശബ്ദിച്ചിരുന്നപ്പോഴും അവർ സ്വന്തം രാജ്യത്ത് കറുത്തവർഗക്കാരെ രണ്ടാംതരം പൗരന്മാരായി നിലനിർത്തുന്നതിൽ കുഴപ്പമൊന്നും കണ്ടിരുന്നില്ല. മാർട്ടിൻ ലൂതർ കിങ് ജൂനിയർ എന്ന പോരാളി വേണ്ടിവന്നു അവിടുത്തെ വിവേചനങ്ങൾക്ക് ഒരു പരിധിവരെ അറുതിവരുത്താൻ. കറുത്തവനും ബസിൽ ഇരുന്നു



www.malankaralibrary.com

യാത്ര ചെയ്യാനുള്ള അവകാശം അമേരിക്കയിൽ ലഭിച്ചിട്ട് അരനൂറ്റാണ്ട് കഴിഞ്ഞിട്ടേ ഉള്ളു എന്നോർക്കണം. എങ്കിലും അമേരിക്കക്കാർ ലോകത്തിനു മുന്നിൽ ഒന്നാണ് എന്ന തോന്നലുണ്ടാക്കിയിരുന്നു. ലോകമെങ്ങും നിന്ന് അവിടേക്ക് കുടിയേറാൻ ആളുകൾ കൊതിക്കുന്നു. ആ അവകാശം നിഷേധിക്കാൻ അമേരിക്കയ്ക്കു കഴിയുന്നില്ല. കാരണം അവിടെയുള്ള ഇന്നത്തെ താമസക്കാരിൽ റെഡ് ഇന്ത്യൻസ് ഒഴിച്ചുള്ളവരെല്ലാം കുടിയേറ്റക്കാർ തന്നെ. ആ കുടിയേറ്റക്കാരിൽ വെളുത്തവരും അവർ അടിമകളായി കൊണ്ടുവന്ന കറുത്തവർഗക്കാരന്റെ പിൻഗാമികളും വിവിധ രാജ്യങ്ങളിൽ നിന്നു കുടിയേറിയ വിവിധ വർഗക്കാരും ഉൾപ്പെടുന്നു. അവരെല്ലാവരും കൂടിയാണ് ഇന്നത്തെ അമേരിക്ക പടുത്തുയർത്തിയത്. അമേരിക്കയെ ലോക ശക്തിയായി വളർത്തിയത്. ആ അമേരിക്ക ക്കാർക്കിടയിൽ കടുത്ത വിഭാഗീയത ഉണ്ടാക്കാൻ കഴിഞ്ഞു എന്നത് ട്രംപിന്റെ വിജയമോ പരാജയമോ ആയി ഭാവിതലമുറ വിലയിരുത്തിക്കൊള്ളും.

അഞ്ചുവർഷം മുമ്പ് പ്രസിഡന്റ് സ്ഥാനാർഥിയായി അവതരിപ്പിക്കപ്പെടുമ്പോൾ ട്രംപിന് ആരും വലിയ സാധ്യത കൽപിച്ചിരുന്നില്ല. എന്നാൽ ഹിലരി ക്ലിന്റൺ എന്ന മുൻനിര പോരാളിയെ തകർത്ത് നാലു വർഷം മുമ്പ് ഡോണൾഡ് ട്രംപ് അമേരിക്കൻ പ്രസിഡന്റിന്റെ കസേരയിലിരുന്നു. എന്തായിരുന്നു ട്രംപിന്റെ മാജിക്. അദ്ദേഹം ധനകാര്യ വിദഗ്ധനോ നയതന്ത്രജ്ഞനോ യുദ്ധവീരനോ ആയിരുന്നില്ല. എല്ലാ കുതന്ത്രങ്ങളും അറിയുന്ന ഒരു ബിസിനസ്കാരനായിരുന്നു അദ്ദേഹം. അമേരിക്കയിൽ വിറ്റുപോകുന്നതെന്തെന്ന് അദ്ദേഹം നന്നായി മനസ്സിലാക്കി. കുടിയേറ്റക്കാർ രാജ്യത്തെ തൊഴിലവസരങ്ങൾ തട്ടിയെടുക്കുന്നു എന്നും അതിന് അറുതിവരുത്തുമെന്നും അദ്ദേഹം പ്രഖ്യാപിച്ചു. തൊലിവെളുപ്പിന്റെ മഹത്വം അദ്ദേഹം നന്നായി ഉദ്ഘോഷിച്ചു. ആവശ്യത്തിന് മതവും അതിൽ ചേർത്തു. കറുത്തവർഗക്കാരനെ ഒരു പടി പിന്നോട്ടു നിർത്തുന്ന തായിരുന്നു അദ്ദേഹത്തിന്റെ നയം. തീവ്രവംശീയ നിലപാടുള്ളവർക്ക് അതു നന്നേ ബോധിച്ചു. മാത്രമല്ല, ഇന്ത്യയിൽ നിന്നുള്ളവരും അദ്ദേഹത്തിന്റെ ആരാധക രായി. അതിനു കാരണമുണ്ട്. ബസിൽ കയറിക്കഴിഞ്ഞ ഒരാൾക്ക് പിന്നീട് അത് എങ്ങും നിർത്താതെ പോകണ മെന്നാണ് ആഗ്രഹം. കാരണം തന്റെ സൗകര്യങ്ങൾക്ക് കോട്ടം വരരുത്. അമേരിക്കയിൽ എത്തി താൻ സുരക്ഷിതനായെന്നും തന്റെ അനന്തര തലമുറയും സുരക്ഷിതനായിരിക്കണമെന്നും ആഗ്രഹിച്ചു പോകുക കുറ്റമല്ലല്ലോ. അപ്പോൾ കൂടുതൽ കുടിയേറ്റക്കാർ വന്നാൽ നിലവിലുള്ള അവസരങ്ങൾ കുറഞ്ഞുപോയാലോ? അപ്പോൾ ട്രംപിന്റെ നയങ്ങളോട് താൽപര്യം തോന്നുക സ്വാഭാവികം.

അത്ഭുതപ്പെടേണ്ട. ലോകമെങ്ങും ഇത്തരം അതിതീവ്ര സ്വത്വവാദവും മണ്ണിന്റെ മക്കൾ വാദവും മതവാദവും വർഗീയവാദവും വംശീയവാദവും ഒക്കെ ശക്തിപ്രാപിക്കുന്നുണ്ട്. ബുദ്ധിമാന്മാരായ ആളുകൾ അതിനെ ചൂഷണം ചെയ്ത് അധികാരം പിടിക്കുകയും അധികാരത്തിൽ തുടരുകയും ചെയ്യുന്നുണ്ട്. റഷ്യയിൽ പുടിനും തുർക്കിയിൽ ഉർദുഗാനും ഒക്കെ അധികാരത്തിൽ തുടരുന്നത് അങ്ങനെയാണ്. ആ ശ്രേണിയിൽപെട്ട ഒരു കളി ട്രംപും കളിച്ചുനോക്കിയെന്നു മാത്രം. അധികാരം പിടിക്കാൻ അതു മതിയായിരുന്നു. ദോഷം പറയരുത്. അധികാരമേറിയ ട്രംപ് കുടിയേറ്റത്തിനെതിരെ ശക്തമായ നിലപാടാണ് സ്വീകരിച്ചത്. പ്രചാരണസമയത്തു നൽകിയ വാഗ്ദാനങ്ങൾ മറന്നില്ല. മെക്സിക്കൻ അതിർത്തിയിൽ മതിൽ കെട്ടുമെന്നു പറഞ്ഞ അദ്ദേഹം അതിനും തുടക്കം കുറിച്ചു. കുടിയേറ്റ വിരുദ്ധർ ആവേശഭരിതരായി എന്നു പറഞ്ഞാൽ മതിയല്ലോ. കറുത്ത വർഗക്കാരോടു കാണിച്ച വെറുപ്പാർന്ന നിലപാടും അദ്ദേഹത്തിന് വംശീയവാദികളുടെ കൈയടി നേടിക്കൊടുത്തു. ട്രംപിന് പല പ്ലസ് പോയിന്റുകളും ഉണ്ടായിരുന്നു. സമാധാനവാദിയായ ബറാക്ക് ഒബാമ പോലും വിദേശ രാജ്യങ്ങൾക്കെതിരെ ആക്രമണം നടത്തിയപ്പോൾ ട്രംപിന്റെ കാലയളവിൽ ഒരു രാജ്യത്തിനെതിരെ പോലും യുദ്ധം ഉണ്ടായില്ലെന്നു മാത്രമല്ല, അഫ്ഗാൻ ഉൾപ്പെടെയുള്ള രാജ്യങ്ങളിൽ നിന്ന് സൈന്യത്തെ പിൻവലിക്കാൻ തുടങ്ങുകയും ചെയ്തു. അമേരിക്കയുടെ വിഭവ സമ്പത്ത് അമേരിക്കയ്ക്കു വേണ്ടി മാത്രം എന്നതായിരുന്നു ട്രംപിന്റെ നിലപാട്. ഇന്ത്യയെ സംബന്ധിച്ചിടത്തോളം ട്രംപ് ഉത്തമ സുഹൃത്തായി മാറി. ട്രംപ് ചൈനയുടെ ശത്രുവായിരുന്നു. പാകിസ്ഥാനോട് അനുകൂലിയായിരുന്നില്ല താനും. എന്നാൽ ഇതൊന്നുമല്ല നല്ലൊരു ഭരണാധികാരിയെ നിർവചിക്കുക എന്നതിന് ഏറ്റവും നല്ല ഉദാഹരണമായിരുന്നു ട്രംപിന്റെ ഭരണം. ഒരുവൻ ലോകം മുഴുവൻ നേടിയാലും ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു ഫലം എന്ന ബൈബിൾ വചനത്തെ ഓർമിപ്പിക്കുന്നു ട്രംപ് ഭരണം. ജോർജ് ഫ്ളോയിഡ് എന്ന കറുത്ത വർഗക്കാരൻ വെള്ളക്കാരനായ പൊലീസ് ഉദ്യോഗസ്ഥന്റെ വംശവെറിയിൽ ശ്വാസം മുട്ടി മരിക്കുമ്പോൾ കലാപം ഉയർന്നത് സ്വാഭാവികം.. എന്നാൽ ആ കാലാപത്തെ മോശമായി ചിത്രീകരിക്കുന്നതിലൂടെ ട്രംപ് താൻ ഒരു വിഭാഗത്തിന്റെ മാത്രം ആരാധ്യപുരുഷ നാണ് എന്ന് വ്യക്തമാക്കിക്കൊടുത്തു. അതായത് താൻ അമേരിക്കയുടെ പ്രസിഡന്റ് ആണെന്ന് അദ്ദേഹം മറന്നു പോകുകയും വെറും വംശീയ നേതാവായി അധ:പതി ക്കുകയും ചെയ്തു.

ലോകചരിത്രം എടുത്തുനോക്കിയാൽ എന്നും ഒരുവിഭാഗം അടിച്ചമർത്തപ്പെടുകയും മറ്റൊരു കൂട്ടർ എല്ലാ സൗഭാഗ്യവും അനുഭവിക്കുകയും ചെയ്തിരുന്നു എന്നു കാണാം. അതിന് എന്തെങ്കിലും മാറ്റം വരുന്നതിനോട് ആ സൗഭാഗ്യം അനുഭവിക്കുന്നവർക്ക് യോജിപ്പുമില്ല. ഇന്ത്യയുടെ ചരിത്രം എടുത്തുനോക്കി യാലും സ്ഥിതി ഭിന്നമല്ല. ഇന്ത്യയിലും ദളിത് വിഭാഗങ്ങൾ എല്ലാ കാലത്തും അടിച്ചമർത്തപ്പെട്ടവരായി മാറിയിരുന്നു എന്നതു കാണാം. കേരളം പോലെയുള്ള സംസ്ഥാന ങ്ങളിൽ അതിനെതിരെ വലിയ പ്രക്ഷോഭങ്ങൾ


www.malankaralibrary.com

സ്വാതന്ത്ര്യ സമര കാലത്തിനു മുമ്പുതന്നെ ഉണ്ടാകുകയും കേരളം ലോകത്തിനു തന്നെ മാതൃകയാകുകയും ചെയ്തിരുന്നു. ദ്രാവിഡ തനിമയുടെ വലിയ പെരുമ പേറുന്ന തൊട്ടടുത്ത സംസ്ഥാനമായ തമിഴ്നാട് പോലും ഇന്നും ജാതിവിവേചനത്തിൽ നിന്നു ഭിന്നമല്ലെന്ന് ഓർക്കണം. എന്നാൽ യൂറോപ്യൻ രാജ്യങ്ങൾ നവോത്ഥാനകാലം മുതൽ തന്നെ വ്യത്യസ്തമായ പാതയിൽ ചരിക്കുകയും സമത്വത്തിന്റെ പാതയിൽ വലിയ മുന്നേറ്റം നടത്തുകയും ചെയ്തു. അതുകൊണ്ടാണ് ലോകമെങ്ങും നിന്നുള്ള അഭയാർഥികളെ യൂറോപ്യൻ രാജ്യങ്ങൾ ഇന്നും സ്വീകരിക്കുന്നതും.

എന്നാൽ യൂറോപ്പിന്റെ ആ പാരമ്പര്യത്തെയെല്ലാം അട്ടിമറിക്കുന്ന സമീപനമാണ് യൂറോപ്യൻ പാരമ്പര്യം പേറുന്ന ട്രംപ് ചെയ്തത്. വെള്ളത്തൊലിക്കാരന്റെ



വംശീയ മഹിമയിൽ അഭിരമിച്ച ട്രംപ് വെള്ളക്കാരനെ മാത്രമേ മനുഷ്യനായി കണ്ടുള്ളു. എന്നാൽ ഇന്ത്യയിലെ കുശാഗ്ര രാഷ്ട്രീയക്കാരെപ്പോലെ അമേരിക്കയിലെ ഇന്ത്യൻ വംശജരെ ഒന്നിച്ചുനിർത്താനും അവരുടെ വോട്ട് സ്വന്തമാക്കാനും ട്രംപ് കരുക്കൾ നീക്കി. അബ്കീ ബാർ മോദീ എന്നപേരിൽ അമേരിക്കയിൽ നടത്തിയ പ്രചാരണ പരിപാടിയിൽ ട്രംപും പങ്കാളിയായി. തിരിച്ച് അബ് കീ ബാർ ട്രംപ് എന്ന പേരിൽ ഇന്ത്യയിലും ട്രംപിനു വേണ്ടി മോദിയും പ്രത്യുപകാരം ചെയ്തു, അത് ട്രംപിന് ഗുണകരമായില്ലെന്നു മാത്രം.

ആ കാര്യങ്ങൾ അവിടെ നിൽക്കട്ടെ. അമേരിക്ക എങ്ങനെ വിഭജിതമായി എന്നു പരിശോധിക്കേണ്ടത് ആവശ്യമാണ്. എത്രയോ കാലമായി അമേരിക്കൻ ജനാധിപത്യം ചുറ്റിത്തിരിയുന്നത് റിപ്പബ്ലിക്കൻ പാർട്ടിയെയും ഡമോക്രാറ്റിക് പാർട്ടിയെയും ചുറ്റിപ്പറ്റിയാണ്. മറ്റു ചെറുകിട പാർട്ടികൾക്കൊന്നും പ്രസക്തിയില്ല. തീവ്ര വലതു പക്ഷ പാർട്ടിയാണെങ്കിലും റിപ്പബ്ലിക്കൻ പാർട്ടിയും സമൂഹത്തിലെ എല്ലാ വിഭാഗത്തെയും പ്രതിനിധാനം ചെയ്തിരുന്നു. എന്നാൽ ട്രംപിന്റെ വരവോടെ സംഗതി മാറുകയും റിപ്പബ്ലിക്കൻ പാർട്ടി തീവ്രവലതുപക്ഷ പാർട്ടിയായി മാത്രം മാറുകയും ചെയ്തു. കറുത്ത വർഗക്കാർക്ക് ആ പാർട്ടി അന്യമായി മാറി. റിച്ചാർഡ് ഫ്ളോയിഡ് എന്ന കറുത്ത വർഗക്കാരൻ പൊലീസിന്റെ മുഷ്ടിയിൽ ശ്വാസം മുട്ടി മരിച്ചതിനെത്തുടർന്നുണ്ടായ കലാപത്തെ കൊള്ളയടി എന്നു മാത്രം വിശേഷിപ്പിച്ച ഡോണൾഡ് ട്രംപ് ലോകത്തിനു മുന്നിൽ അമേരിക്കൻ പ്രസിഡന്റിനു പകരം വെറും വംശീയ നേതാവായി തരംതാഴുകയായിരുന്നു.

ചേരിചേരാ നയം പുലർത്തിയിരുന്നെങ്കിലും ദീർഘകാലം സോവിയറ്റ് അനുകൂലമായിരുന്നു ഇന്ത്യൻ രാഷ്ട്രീയം. അത് അമേരിക്കയോട് അടുക്കാൻ തുടങ്ങിയിട്ട് കുറച്ചുകാലമേ ആയിട്ടുള്ളു. അമേരിക്ക എക്കാലവും ജനാധിപത്യത്തെ മുറുകെപ്പുണർന്ന രാജ്യമാണ്. ഇന്ത്യയും അങ്ങനെതന്നെ. എങ്കിലും ഒരു കമ്യൂണിസ്റ്റ് രാഷ്ട്രത്തോട് കൂടുതൽ അനുഭാവം പുലർത്താൻ ഇന്ത്യക്ക് ബുദ്ധിമുട്ടുണ്ടായില്ല. എന്നാൽ ഇന്ത്യ പ്രകടമായ അമേരിക്കൻ പക്ഷപാതത്വത്തിലേക്ക് നീങ്ങിയകാലത്തുതന്നെയാണ് ഇന്ത്യയിലും വലിയ ഭരണമാറ്റം ഉണ്ടായതെന്നു കാണാതിരുന്നുകൂടാ. ഇന്ത്യയിൽ 2014ൽ നരേന്ദ്ര മോഡിയുടെ നേതൃത്വത്തിലുള്ള സർക്കാർ അധികാരത്തിൽ വന്നു. അമേരിക്കയിൽ 2016ൽ ട്രംപ് അധികാരത്തിൽ വന്നു. രണ്ടുപേരും പല കാര്യങ്ങളിലും ഒരേ മനസ് പേറുന്നവർ. ഏതാണ്ട് ഒരേ ആശയഗതി പേറുന്നവർ. രണ്ടിടത്തും തീവ്ര ദേശീയതയും വംശീയതയും തുറുപ്പുചീട്ടായി. അമേരിക്കയിൽ അത് കുടിയേറ്റ നിയമം ആയിരുന്നെങ്കിൽ ഇന്ത്യയിൽ അത് പൗരത്വ ബിൽ ആയി എന്ന വ്യത്യാസമേ ഉള്ളു. ലക്ഷ്യത്തിൽ സമാനതകൾ പലതുമുണ്ട്, ട്രംപ് മതിൽ കെട്ടിയത് അതിർത്തിയിലാണെങ്കിൽ മോദി മതിൽ കെട്ടിയത് ചേരികൾ മറയ്ക്കാനും ആളുകളെ തമ്മിൽ അകറ്റാനും ആയിരുന്നു എന്ന വ്യത്യാസമേ ഉള്ളു. അതിലേക്ക് കൂടുതലായി പോകേണ്ട ആവശ്യമില്ല. ഡൽഹിയിൽ വലിയൊരു കർഷക പ്രക്ഷോഭം നടക്കുന്നുണ്ട്. മോദി കണ്ട ഭാവം നടിച്ചിട്ടില്ല. ഇത്തവണയും പതിവ് തീവ്രവാദ ബന്ധം ഒക്കെ പ്രയോഗിച്ചു നോക്കിയെങ്കിലും ഫലിച്ചില്ല. ഇപ്പോൾ എൻഐഎയെ രംഗത്തിറക്കിയിട്ടുണ്ട്. മാത്രമല്ല, സമരക്കാർക്കെതിരെ അണിയറയിൽ എന്തൊക്കെയോ ഒരുങ്ങുന്നുമുണ്ട്.

അമേരിക്കൻ തിരഞ്ഞെടുപ്പിൽ നമ്മളെ ഭയപ്പെടുത്തേണ്ടുന്ന പലതുമുണ്ട്. പരാജയത്തിലും ട്രംപിന് ലഭിച്ച വോട്ട് വിഹിതം വളരെ വലുതായിരുന്നു എന്നു കാണാതിരുന്നുകൂടാ. റിപ്പബ്ലിക്കൻമാരിലെ തന്നെ മിതവാദികൾ എതിരായതുകൊണ്ടുകൂടിയാണ് ട്രംപ് പരാജയപ്പെട്ടത്. തിരഞ്ഞെടുപ്പ് ജയിക്കാൻ എന്തു കുതന്ത്രവും ആകാമെന്ന് ട്രംപ് പഠിപ്പിച്ചു. അതിനും മുമ്പേ അത് പഠിച്ചവർ ഇന്ത്യയിലുമുണ്ട്. രാഷ്ട്രീയത്തിൽ മാന്യത എന്ന വാക്കിന് അർഥമേതുമില്ലെന്ന് ട്രംപ് പഠിപ്പിച്ചു. അതുകൊണ്ടാണല്ലോ ബൈഡൻ ജയിച്ച സ്റ്റേറ്റുകളിലെ ഫലം റദ്ദാക്കി ഫലം അനുകൂലമാക്കാൻ ട്രംപ് ശ്രമിച്ചത്. ഇന്ത്യയിലും എങ്ങനെയാണ് തിരഞ്ഞടുക്കപ്പെട്ട സംസ്ഥാന ഭരണകൂടങ്ങളെ അട്ടിമറിക്കേണ്ടതെന്ന് കൃത്യമായി കാണിച്ചുതരുന്നുണ്ട് മോദി സർക്കാർ. കർണാടകയിലും മധ്യപ്രദേശിലും നമ്മൾ അതു കണ്ടു. രാജസ്ഥാനിൽ പരാജയപ്പെട്ടു എന്നതുകൊണ്ട് ആ ശ്രമം ഇല്ലാതായി എന്നു കരുതരുത്. അതായത് ട്രംപ്


www.malankaralibrary.com



അവശേഷിപ്പിച്ചുപോയത് ലോകത്തിന് തീർത്തും മോശമായ മാതൃകയാണ്. അധികാരം നേടാനും അതു നിലനിർ,ത്താനും എന്തു വൃത്തികേടും ആവാം. അതിൽ ധാർമികതയ്ക്കു സ്ഥാനമേതുമില്ല. ഇന്ത്യയിൽ എന്തിന് ഈ കൊച്ചുകേരളത്തിൽ വരെ അതു പ്രാവർത്തികമാക്കുന്നുണ്ട്, അതുകൊണ്ടാണല്ലോ തീവ്രവർഗീയ പാർട്ടികളുമായി വിപ്ലവ പാർട്ടികൾ പോലും ബന്ധമുണ്ടാക്കുന്നതും അതു ചെയ്യാത്ത എതിരാളികളെ ആക്ഷേപിക്കുന്നതും. ഗീബൽസിയൻ തത്വസംഹിതാണ് ഇന്ന് ലോകമെങ്ങും രാഷ്ട്രീയക്കാരുടെ പ്രമാണം. അതുകൊണ്ട് ട്രംപായാലും മറ്റാരായാലും ചെയ്യുന്നതെല്ലാം ശരിയെന്നു സ്ഥാപിക്കാനാവും. അതിനൊരുമാറ്റം വരുത്താൻ ബൈഡന് ആവുമോയെന്ന് ലോകം ഉറ്റുനോക്കുന്നതും അതുകൊണ്ടാവാം. ലോകത്തെ ഏറ്റവും ശക്തമായ രാഷ്ട്രത്തെ വംശീയ, വർഗീയ രാഷ്ട്രീയത്തിൽ നിന്ന് മോചിപ്പിക്കാൻ ബൈഡന് കഴിഞ്ഞാൽ ഈ ലോകത്തോട് അദ്ദേഹത്തിനു ചെയ്യാൻ കഴിയുന്ന ഏറ്റവും വലിയ നന്മയാകും അത് എന്ന കാര്യത്തിൽ സംശയമില്ല. അതിന്റെ അനുരണനങ്ങൾ ലോകമെമ്പാടും ഉണ്ടാകുമെന്ന കാര്യത്തിലും സംശയം വേണ്ട.

**മേമ്പൊടി**

സാധാരണഗതിയിൽ പത്രസമ്മേളനം നടത്തുന്നയാളല്ല എ.കെ. ആന്റണി എന്ന രാഷ്ട്രീയ നേതാവ്. കേരള മുഖ്യമന്ത്രിയും കേന്ദ്ര പ്രതിരോധ മന്ത്രിയുമായിരുന്ന അദ്ദേഹം കഴിഞ്ഞ ദിവസം പത്രസമ്മേളനം നടത്തിപ്പറഞ്ഞത് ഗുരുതരമായ കാര്യമാണ്. പുൽവാമ ആക്രമണത്തിനു തിരിച്ചടിയായി പാക്കിസ്ഥാനു നേരെയുണ്ടായ ആക്രമണം വളരെ നേരത്തേതന്നെ ഭരണതലത്തിൽ സ്വാധീനമുള്ള മാധ്യമപ്രവർത്തകനെന്നു ഭാവിക്കുന്നയാൾ അറിഞ്ഞതും അദ്ദേഹം അത് ബിസിനസ് താൽപര്യത്തിനായി ദുരുപയോഗിച്ചതും ആണ് എ. കെ. ആന്റണി ചൂണ്ടിക്കാട്ടിയത്. സേനാ നേതൃത്വത്തിലാരും ആക്രമണ വിവരം പുറത്താർക്കും നൽകില്ലെന്നും അപ്പോൾ വിവരം ചോർന്നത് ഉന്നതരായ മന്ത്രിമാരിൽ നിന്നാണെന്നും ആന്റണി ആരോപണം ഉയർത്തി. അതായത് ഒരു ചാനലിന്റെ ബിസിനസ് താൽപര്യങ്ങൾക്കായി രാജ്യരഹസ്യം പോലും ചോർത്തുന്നു എന്നാണ് ആരോപണം. അതിലെ നെല്ലും പതിരും ജനം തിരിച്ചറിയട്ടെ. പക്ഷേ മാധ്യമപ്രവർത്തകനെന്ന് അവകാശപ്പെടുന്ന അർണബ് ഗോസ്വാമി ടെലിവിഷൻ റേറ്റിങ് ഏജൻസിയായ ബാർക്കിന്റെ സിഇഒ പാർത്ഥോ ദാസ് ഗുപ്തയുമായി നടത്തിയ വാട്സാപ്പ് ചാറ്റിലൂടെ പുറത്തുവന്ന വിവരങ്ങൾ ഞെട്ടിക്കുന്നതാണ്. അതിൽ ഏറ്റവും പ്രധാനം 40 സൈനികരുടെ മരണത്തിന് ഇടയാക്കിയ പുൽവാമ ആക്രമണമാണ്. ഈ ആക്രമണം നടന്നതോടെ തന്റെ ചാനലിന്റെ റേറ്റിങ് കുതിച്ചുയരുമെന്നും രാഷ്ട്രീയ രംഗത്തെ വലിയ ആൾക്ക് ഈ ആക്രമണം ഗുണകരമാകുമെന്നും ആഹ്ലാദം പ്രകടിപ്പിക്കുകയാണ് അദ്ദേഹം.

റിപ്പബ്ലിക് ടിവിയിലെ ആങ്കർ പലരെയും രാജ്യദ്രോഹികളെന്നു വിളിച്ച് ആക്ഷേപിക്കുന്നയാളാണ്. രാജ്യദ്രോഹത്തെപ്പറ്റി പുതയ നിർവചനം വേണമെന്ന രീതിയിലാണ് കാര്യങ്ങളുടെ പോക്ക്. എവിടെവരെ പോകുമെന്നു നോക്കാം.


www.malankaralibrary.com



റവ.. ഫാ. ഷീൻ പാലക്കുഴി

# മലങ്കരയുടെ പഞ്ചരത്നങ്ങൾ!

'യുവാരവം' എന്നത് എന്തൊരു പേരാണ്! പറയുമ്പോൾ തന്നെ അതിന്റെ ആരവം കാതുകളിൽ മുഴങ്ങുന്നുണ്ട്. 'മൗനം മുറിഞ്ഞുപോകുന്നൊരിടം' എന്ന ഇരട്ടപിറന്ന ഉപശീർഷകത്തിനു മീതെ ആ പേര് യുവത്വത്തിന്റെ ചൂടും ചൂരുമറിയിച്ചു തെളിഞ്ഞു കിടന്നു.

മലങ്കര കത്തോലിക്കാ സഭയിലെ തിരുവനന്തപുരം വൈദിക ജില്ല ഈ കോവിഡ് കാലത്ത് വജനങ്ങൾക്കായി സംഘടിപ്പിച്ച വ്യത്യസ്തമായ ഒരു മത്സരപരിപാടിയാണ് യുവാരവം! നല്ല തലയ്ക്കു പിറന്ന ആശയങ്ങളും ഉന്നതമായ ചിന്തയ്ക്കു പിറന്ന ബോധ്യങ്ങളും ജ്വലിക്കുന്ന യുവത്വത്തിന്റെ വീറിനും വാശിക്കും പോന്ന വാക്കുകളും കൊണ്ട് മലങ്കരയുടെ ഇരുപതു രത്നങ്ങൾ മാറ്റുരച്ച അപൂർവ്വമായ ഒരു പകൽ എരിഞ്ഞടങ്ങിയപ്പോൾ അതു മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ യുവജന പ്രസ്ഥാനത്തിന്റെ ചരിത്രത്തിലെ ഏറ്റവും പുതിയ ഒരധ്യായമായി.

മലങ്കരയിലെ യുവജനങ്ങളുടെ ചിന്താശേഷിയും ദർശന വെളിച്ചവും ആത്മപ്രകാശന മികവുമൊക്കെ പല വഴികളിലൂടെയും സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കിയ യുവാരവത്തിൽ പങ്കെടുക്കാൻ അറുനൂറിലധികം കിലോമീറ്ററുകൾ താണ്ടിയെത്തിയ പുത്തൂർ രൂപതാംഗം ആകാശ് മുതൽ അയൽപക്കക്കാരൻ അനന്തു വരെയുണ്ടായിരുന്നു. പിന്നെ പാറശാലയിൽ നിന്ന്, മാവേലിക്കരയിൽ നിന്ന്, പത്തനംതിട്ടയിൽ നിന്ന്, തിരുവല്ലയിൽ നിന്ന്, ബത്തേരിയിൽ നിന്ന്... അങ്ങനെ മലങ്കര സഭാവൃക്ഷത്തിന്റെ എല്ലാ പച്ചമരച്ചില്ലകളിൽ നിന്നും ജ്വലിക്കുന്ന മനസ്സോടെ അവർ പറന്നെത്തി.

നൽകപ്പെട്ടിരുന്ന ഒരു വിഷയത്തെ അധികരിച്ചുള്ള, നേരത്തേ നടന്ന ഒരു വീഡിയോ അവതരണത്തിനും ഓൺലൈൻ ഇന്റർവ്യൂവിനും ശേഷം നൂറ്റി അറുപതോളം മത്സരാർത്ഥികളിൽ നിന്നു തെരഞ്ഞെടുക്കപ്പെട്ട ഇരുപതു പേരാണ് ഇന്ന് നാലാഞ്ചിറ ബിഹബ്ബിൽ നടന്ന യുവാരവത്തിന്റെ ഗ്രാൻഡ് ഫിനാലെയിൽ മാറ്റുരച്ചത്.




'നേർക്കാഴ്ച' എന്നു പേരിട്ട, പത്തുപേരടങ്ങുന്ന, അരമണിക്കൂർ നീണ്ട രണ്ടു ഗ്രൂപ്പ് ഡിസ്കഷനുകളിൽ നിന്ന് ഏറ്റവും മിടുക്കരായ പത്തു പേർ തെരഞ്ഞെടുക്കപ്പെട്ടു. 'അഭിനവ ഭാരതത്തിൽ നാമനുഭവിക്കുന്ന സ്വാതന്ത്ര്യം' എന്ന വിഷയത്തിൽ മത്സര സമയം കഴിഞ്ഞിട്ടും നീണ്ടു പോയ ചർച്ചകളിൽ അക്ഷരാർത്ഥത്തിൽ തീപാറി.



www.malankaralibrary.com



പിന്നീടു നടന്നത്, ഒരു വിഷയത്തിൻമേൽ അനുകൂലമായും പ്രതികൂലമായും പ്രതികരിച്ചു കൊണ്ട് രണ്ടു പേർ പരസ്പരം പോരാടിയ ഇനമാണ്– സെഷന്റെ പേര് 'അങ്കത്തട്ട്'. ചോര പൊടിഞ്ഞില്ലെന്നേയുള്ളൂ. അതു കഴിഞ്ഞപ്പോൾ അഞ്ചു പേർ അകത്ത്, അഞ്ചു പേർ പുറത്ത്!

പിന്നെ, 'പകർന്നാട്ടം' എന്ന പേരിൽ പരകായ പ്രവേശനത്തിനുള്ള സമയമായിരുന്നു. മേരി കോമും മദർ തെരേസയും അബ്ദുൾ കലാമും മാർ ഇവാനിയോസ് തിരുമേനിയും ഫാദർ സ്റ്റാൻ സ്വാമിയും വിധികർത്താക്കളുടെ ചോദ്യശരങ്ങളെ പുല്ലുപോലെ വെട്ടിയരിഞ്ഞു. ചങ്കിടിച്ചെങ്കിലും അഞ്ചു പേരും ഒരിഞ്ചുപോലും പിന്നോട്ടു പോയില്ല.

നിമിഷ നേരം കൊണ്ട് ചിന്തകളെ മുന്നോട്ടും പിന്നോട്ടും പായിക്കാനുള്ള സാമർത്ഥ്യമളന്ന സെഷനായിരുന്നു 'വാക്പോര്'! തൽസമയം നൽകപ്പെടുന്ന ഒരു വിഷയത്തിന്റെ ഗുണവും ദോഷവും വിധികർത്താക്കളുടെ സൂചനയനുസരിച്ച് മാറിമാറിപ്പറയണം. ഓന്തിനെപ്പോലെ നിമിഷങ്ങൾ കൊണ്ടു നിറവും നിലപാടും മാറിയ മത്സരാർത്ഥികളുടെ പ്രകടനം കാണികൾ ഏറെ ആസ്വദിച്ചു. പ്രണയവും കർഷക സമരവും സ്വകാര്യവൽക്കരണവും കാമ്പസ് പൊളിറ്റിക്സും ഓൺലൈൻ വിദ്യാഭ്യാസവുമൊക്കെ വിഷയങ്ങളായി വന്ന വാക്പോര് ഒട്ടും മോശമായില്ല.

കഴിഞ്ഞു എന്നു വിചാരിക്കാൻ വരട്ടെ. പിന്നീടായിരുന്നു കലാശക്കൊട്ട്! അഞ്ച് മത്സരാർത്ഥികൾ, അഞ്ചു വിശിഷ്ടാതിഥികൾ. അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനി, ശബരീനാഥൻ MLA, കെ. പ്രശാന്ത് MLA, റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ, റവ. ഫാ. തോമസ് കയ്യാലയ്ക്കൽ! ഓരോ അതിഥിയും ഓരോ മത്സരാർത്ഥിയെ കൈകാര്യം ചെയ്തു. ചോദ്യങ്ങൾ കൊണ്ടും ഉപചോദ്യങ്ങൾ കൊണ്ടും അവരെ 'മസ്തിഷ്ക പ്രക്ഷാളന'ത്തിനു വിധേയരാക്കി! അഭിവന്ദ്യ ബാവാ തിരുമേനി തന്റെ സ്വതസിദ്ധമായ ശൈലിയിൽ നർമ്മം കലർത്തി സദസ്യരെ സന്തുഷ്ടരാക്കി.

ശേഷം വിധികർത്താക്കളുടെ ഊഴമായിരുന്നു. ക്രൈസ്തവ കാഹളം ചീഫ് എഡിറ്റർ റവ. ഫാ. ബോവസ് മാത്യു, മുതിർന്ന മാധ്യമ പ്രവർത്തകനായ ബോബി എബ്രഹാം, കോളേജ് അധ്യാപിക ഡോ. ഷേർളി സ്റ്റുവർട്ട്, ICYM സെക്രട്ടറി അഡ്വ. ആന്റണി ജൂഡി എന്നിവരടങ്ങിയ ജഡ്ജിംഗ് പാനൽ യുവരത്നത്തെ കണ്ടെത്താനുള്ള അവസാനവട്ട ചർച്ചകൾ ആരംഭിച്ചു. ഒരു കൈസഹായത്തിന് ഭാഗികമായി അവർക്കൊപ്പം നിൽക്കാൻ കഴിഞ്ഞത് സന്തോഷത്തോടും നന്ദിയോടും കൂടി ഓർക്കുന്നു.

ഒടുവിൽ ഒരു പകൽ നീണ്ട ബൗദ്ധിക, മാനസിക, വീക്ഷണ, പ്രകടന പരീക്ഷണങ്ങൾക്കും നിരീക്ഷണങ്ങൾക്കുമൊടുവിൽ മാവേലിക്കരയിൽ നിന്നു വന്ന ചാരുംമൂടിന്റെ പ്രിയപുത്രൻ അലക്സ് ഡേവിഡ് ഏറ്റവും തിളക്കമുള്ള യുവരത്നമായി. തൊട്ടുപിന്നാലെ തിരുവനന്തപുരത്തെ ഇരുമ്പ ഇടവകാംഗം രഞ്ജിത രണ്ടാമതെത്തി. ബത്തേരി രൂപതയിലെ പാലാങ്കര ഇടവകാംഗം അലീഷ മരിയ ജോർജ്ജ് മൂന്നാം സ്ഥാനവും പാറശ്ശാല രൂപതയിലെ കാഞ്ഞിരംകുളം ഇടവകാംഗം മനുജ നാലാം സ്ഥാനവും തിരുവനന്തപുരത്തെ അഞ്ചൽ


www.malankaralibrary.com



ഇടവകാംഗം ടോം ജോസ് അഞ്ചാം സ്ഥാനവും നേടി. മലങ്കരയുടെ പഞ്ചരത്നങ്ങൾക്ക് അഭിമാനത്തോടെ ഹൃദയം നിറഞ്ഞ ഒരായിരം അഭിനന്ദനങ്ങൾ!

വന്നു പങ്കെടുത്ത ഇരുപതു പേരിൽ ബാക്കി പതിനഞ്ചു പേർ എന്താ മോശക്കാരാണോ? ഒരിക്കലുമല്ല! അന്നത്തെ ദിവസം അവരുടേതായിരുന്നില്ല എന്നേയുള്ളൂ. അവരും പത്തരമാറ്റ് തിളക്കമുള്ളവർ തന്നെ.

എന്തൊരാവേശമായിരുന്നു ആ ദിവസത്തിന്. ഈ പരിപാടിയെക്കുറിച്ച് അറിയാതെ പോയവർക്കും അറിഞ്ഞിട്ടും ആലസ്യത്തിലാണ്ടിരുന്നവർക്കും പങ്കെടുക്കാനോ കാണാനോ കഴിയാത്തവർക്കും തീർച്ചയായും അതൊരു വലിയ നഷ്ടമാണ്. സത്യത്തിൽ നമ്മുടെ യുവജനങ്ങളുടെ ആശയങ്ങളും പ്രകാശന ശേഷിയുമൊന്നും നാമിതുവരെയും വേണ്ട രീതിയിൽ ഇനിയും കണ്ടെത്തിയിട്ടില്ല.

ഈ പരിപാടിയുടെ മുഴുവൻ ക്രെഡിറ്റും തിരുവനന്തപുരം വൈദിക ജില്ലയ്ക്കാണ്. ഇതുപോലെ സമാനതകളില്ലാത്ത ഒരു വേദി യുവജനങ്ങൾക്ക് ഒരുക്കിക്കൊടുത്തതിന്, അവരുടെ അറിയപ്പെടാതെ കിടക്കുന്ന പോരാട്ട വീര്യത്തെ പുറത്തുവിട്ടതിന്, മലങ്കര





www.malankaralibrary.com



സഭയ്ക്ക് അഭിമാനിക്കാൻ ഒരു ദിവസം തന്നതിന്, നിങ്ങളെ അഭിനന്ദിച്ചു കൊണ്ട് ഞങ്ങൾ എഴുന്നേറ്റു നിന്നു കയ്യടിക്കുന്നു. ജില്ലാ ഡയറക്ടർ ജോൺ കുറ്റിയിലച്ചൻ, ജില്ലാ പ്രസിഡന്റ് അപർണ്ണ, സഭാതല പ്രസിഡന്റ് ജിത്ത്, പിന്നെ അവർക്കൊപ്പം തങ്ങളുടെ മുഴുവൻ ശേഷിയും പുറത്തെടുത്ത് സംഘാടക മികവിന്റെ പര്യായമായ ജില്ലാ സമിതിയംഗങ്ങൾ തുടങ്ങിയവർക്ക് പ്രത്യേക അനുമോദനങ്ങൾ!

ഇത്രയൊക്കെ എഴുതാൻ എന്താണു കാരണമെന്ന് ചിലർക്കു തോന്നാം. കോവിഡിന്റെ പരിമിതികളിൽ നിന്നു കൊണ്ട് രാത്രി പകലാക്കി ഒരു കൂട്ടം ചെറുപ്പക്കാർ ഇതിന്റെ പിന്നിൽ ഉരുക്കഴിച്ചിട്ടുള്ള കഠിനാധ്വാനത്തേയും കർമശേഷിയേയും ബഹുമാനിക്കുന്നതു കൊണ്ടാണ് ഈ കുറിപ്പ്. കോവിഡിന്റെ ആലസ്യത്തിൽ മയങ്ങിക്കിടക്കുന്ന മലങ്കരയുടെ യുവജന സഭയ്ക്കുള്ള ഒരു 'വേക്ക് അപ്' കോളായിരിക്കട്ടെ ഇത്!

'യുവാരവം' ഒരിക്കലും അവസാനിക്കാതിരിക്കട്ടെ! സഭയെ ആക്രമിക്കാൻ തക്കംപാർത്തിരിക്കുന്ന ചെന്നായ്ക്കൾക്കെതിരേ സിംഹഗർജ്ജനമായി അതു മുഴങ്ങട്ടെ...





www.malankaralibrary.com

പഠനം



ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ

# മഹാപുരോഹിതനായ യേശു



എബ്രായലേഖനം യേശുവിനെ ശ്രേഷ്ഠമഹാപുരോഹിതനായി അവതരിപ്പിക്കുന്നു: "ജനങ്ങളുടെ പാപങ്ങൾക്ക് പരിഹാരം ചെയ്യുന്നതിനുവേണ്ടി ദൈവിക കാര്യങ്ങളിൽ വിശ്വസ്തനും കരുണയുള്ളവനുമായ പ്രധാനപുരോഹിതനാകാൻ (archiereus) യേശു എല്ലാ കാര്യങ്ങളിലും തന്റെ സഹോദരരോട് സദൃശ്യനാകേണ്ടിയിരുന്നു'' (എബ്രാ.2,17). ജനത്തിന്റെ പാപങ്ങൾക്ക് പരിഹാരം ചെയ്യുകയായിരുന്നു അവന്റെ ദൗത്യം. അവൻ ശ്രേഷ്ഠപുരോഹിതനായിരുന്നു (archierea)(3,1). അവൻ സ്വർഗത്തിലേക്ക് കടന്നുപോയ ശ്രേഷ്ഠനായ പ്രധാനപുരോഹിതനാണ് (archierea megan). നമ്മുടെ ബലഹീനതകളിൽ സഹതപിക്കാൻ കഴിവുള്ള പ്രധാന പുരോഹിതനാണവൻ (archierea)(4,14–15). അവൻ സ്വയമേ പ്രധാനപുരോഹിതൻ (archierea) ആയതല്ല. ദൈവമാണ് അവനെ ഉയർത്തി മഹത്വപ്പെടുത്തിയത് (5,5). "എന്തെന്നാൽ മെൽക്കീസദേക്കിന്റെ ക്രമപ്രകാരം അവൻ പ്രധാന പുരോഹിതനായി (archiereus) ദൈവത്താൽ നിയോഗിക്കപ്പെട്ടു"(5,10). "നീ എന്നേക്കും പുരോഹിതനാണ്" (hiereus) എന്ന് അവനെപ്പറ്റി പറഞ്ഞിരിക്കുന്നു(സങ്കീ. 110,4; എബ്രാ.7,21). അവൻ "പരിശുദ്ധനും ദോഷരഹിതനും നിഷ്കളങ്കനും പാപികളിൽ നിന്ന് വേർതിരിക്കപ്പെട്ടവനും സ്വർഗത്തിനുമേൽ ഉയർത്തപ്പെട്ടവനുമായ പ്രധാനപുരോഹിതനാണ് (archiereus)"(7,26). അവൻ "സ്വർഗത്തിൽ മഹിമയുടെ സിംഹാസനത്തിന്റെ വലത്തുഭാഗത്തിരിക്കുന്ന പ്രധാന



www.malankaralibrary.com

പുരോഹിതനാണ് (archierea)"(8,1). "വരാനിരിക്കുന്ന നന്മകളുടെ പ്രധാനപുരോഹിതനായിട്ടാണ് (archiereus) അവൻ പ്രത്യക്ഷപ്പെട്ടത്"(9,11). അവൻ "പാപങ്ങൾക്കുവേണ്ടി എന്നേക്കുമായുള്ള ഏകബലി അർപ്പിച്ചുകഴിഞ്ഞപ്പോൾ, ദൈവത്തിന്റെ വലത്തുഭാഗത്ത് ഉപവിഷ്ഠനായി"(10,12). "തന്റെ ശരീരമാകുന്ന വിരിയിലൂടെ അവൻ നമുക്കായി നവീനവും സജീവവുമായ പാത തുറന്നു തന്നിരിക്കുന്നു. അവൻ ദൈവഭവനത്തിന്റെ മേൽനോട്ടക്കാരനായ മഹാപുരോഹിതനാണ് (hierea megan)"(10,20-21). "അവൻ നമ്മുടെ രക്ഷയുടെ നാഥനും അതിനെ പൂർണതയിൽ എത്തിക്കുന്നവനുമാണ്. അവൻ ദൈവസിംഹാസനത്തിന്റെ വലത്തുഭാഗത്ത് അവരോധിക്കപ്പെട്ടു"(12,2). "അവൻ ഇന്നലെയും ഇന്നും എന്നും ഒരേയാൾ തന്നെയാണ്"(13,8). "അവൻ സ്വന്തം രക്തത്തിലൂടെ ജനത്തെ രക്ഷിക്കാൻ കവാടത്തിനു പുറത്തുവച്ച് പീഡനമേറ്റു" (13,12). "അവൻ ആടുകളുടെ വലിയ ഇടയനാകുന്നു" (13,20).

പുരോഹിതൻ, പ്രധാനപുരോഹിതൻ, ശ്രേഷ്ഠപുരോഹിതൻ, ശ്രേഷ്ഠമഹാപുരോഹിതൻ, മഹാപുരോഹിതൻ, എന്നേക്കും പുരോഹിതൻ എന്നെല്ലാം ലേഖനം യേശുവിനെ വിളിക്കുന്നു. യേശു തന്റെ മനുഷ്യാവതാരത്തിലൂടെ നിത്യപുരോഹിതൻ ആയിത്തീർന്നു. അവിടുന്ന് അതുല്യനായ പ്രധാനാചാര്യനാണ്. പരിശുദ്ധാത്മാവിന്റെ അഭിഷേകത്താൽ അവൻ ഉത്ഭവത്തിന്റെ ആദ്യനിമിഷം മുതൽ പുരോഹിതനാണ്. പൗരോഹിത്യത്തിന്റെ പൂർണത അവനിൽ നിറഞ്ഞുനിന്നു. അവന്റെ പൗരോഹിത്യം ലേവ്യപൗരോഹിത്യരീതിയിൽ കുടുംബവഴിക്ക് ലഭിച്ചതല്ല. അവൻ യൂദാഗോത്രത്തിൽ പിറന്നവനാണ്. അവന്റെ വിളിയും ദൗത്യവും വഴി അവന് ലഭിച്ചതാണത്. ലേവ്യപൗരോഹിത്യത്തിന്റെ മൃഗബലിയിലൂടെയല്ല, പിന്നെയോ, അപ്പവും വീഞ്ഞും അർപ്പിച്ച മെൽക്കീസദേക്കിന്റെ ക്രമപ്രകാരമുള്ള അർപ്പണത്തിലൂടെയാണ് അവൻ പുരോഹിതകർമം അനുഷ്ഠിച്ചത്. അത് പെസഹാവ്യാഴാഴ്ച അവിടുന്ന് നിർവഹിച്ചു. അതിന്റെ പൂർത്തീകരണമായി, മൃഗബലികൾക്കു പകരം കാൽവരിയിൽ തന്നെത്തന്നെ യാഗമായി അർപ്പിച്ചുകൊണ്ട് അവിടുന്ന് ബലി പൂർത്തിയാക്കി. യേശു യഹൂദപൗരോഹിത്യ കർമങ്ങളൊന്നും അനുഷ്ഠിച്ചില്ല. യഹൂദപുരോഹിതരുടെ വേഷവിധാനങ്ങൾ അണിഞ്ഞില്ല. എന്നാൽ അവൻ അവരേക്കാൾ ഉപരിശ്രേഷ്ഠനാണ്. അത് തന്റെ വിളിയും ദൗത്യവും നിമിത്തമത്രേ. ജനത്തെ പാപങ്ങളിൽനിന്നു രക്ഷിക്കാൻ അവൻ പാപങ്ങളെല്ലാം ഏറ്റെടുത്ത് പാപവും ശാപവുമായിത്തീർന്നു.

യഹൂദരെ ലക്ഷ്യം വച്ചാണ് എബ്രായലേഖനം എഴുതപ്പെട്ടിരിക്കുന്നത്. പഴയനിയമത്തിൽ അഗാധജ്ഞാനമുള്ള വ്യക്തിയുടേതാണ് ഈ രചന. പഴയനിയമത്തെ പുതിയതുമായി ബന്ധിക്കുന്നതും വ്യത്യസ്തമാക്കുന്നതും എങ്ങനെയെന്ന് ലേഖനം വരച്ചുകാട്ടുന്നു. ജറുസലേം ദൈവാലയവും അനുഷ്ഠാനങ്ങളും വേഷഭൂഷാധികളും കർമവിധികളും യേശുവിനെ അംഗീകരിച്ച യഹൂദർക്ക് നഷ്ടമായി. അവയുടെ സ്ഥാനത്ത് അവയേക്കാൾ ശ്രേഷ്ഠമായവ ക്രിസ്ത്യാനികൾക്ക് ഉണ്ടെന്ന് സമർഥിക്കുകയാണിവിടെ. സത്യത്തിലും ആത്മാവിലുമുള്ള ആരാധനയെപ്പറ്റി ലേഖനം പഠിപ്പിക്കുന്നു: "അവനിലൂടെ നമുക്ക് എല്ലായ്പോഴും ദൈവത്തിന് സ്തുതിയുടെ ബലി, അവന്റെ നാമം ഏറ്റുപറയുന്ന അധരഫലം, അർപ്പിക്കാം" (എബ്രാ.13,15). ഭൗമിക ദൈവാലയത്തിനു പകരം എന്നേക്കും നിലനിൽക്കുന്ന സ്വർഗീയ ദൈവാലയം രേഖചൂണ്ടിക്കാട്ടുന്നു. കാലിക പുരോഹിതർക്കു പകരം ക്രിസ്തു എന്ന നിത്യപുരോഹിതൻ തന്റെ ഏകബലിയിലൂടെ മർത്യകുലത്തെ രക്ഷിച്ചു. ലേവ്യപൗരോഹിത്യത്തിന്റെ അന്ത്യവും ഏകമധ്യസ്ഥനായ ക്രിസ്തുവിന്റെ നിത്യപൗരോഹിത്യവും ലേഖനം താരതമ്യപ്പെടുത്തുന്നു. ലേവിഗോത്രത്തിന്റെ സ്ഥാനത്ത് വിശ്വാസികളെല്ലാം പുരോഹിതരാണെന്ന് പഠിപ്പിക്കുന്നു. ഇതുതന്നെ വി.പത്രോസിന്റെ ലേഖനത്തിലും കാണാം (1പത്രോ. 2,5.9).

അതുല്യവും നിത്യവുമായ പൗരോഹിത്യമാണ് യേശുവിന്റേത്.അത് ലേവ്യപൗരോഹിത്യത്തിൽ നിന്ന് വ്യത്യസ്തമാണ്. അത് തന്റെ രക്തം കൊണ്ടുള്ള നിത്യപൗരോഹിത്യമാണ്. അത് അവിടുത്തെ വിളിയും ദൗത്യനിർവഹണവും നിമിത്തം ലഭിച്ചതാണ്. "പുത്രനായിരുന്നിട്ടും തന്റെ സഹനത്തിലൂടെ അവൻ അനുസരണം അഭ്യസിച്ചു" (എബ്രാ.5,8). അവൻ ദൈവത്താൽ നിയോഗിക്കപ്പെട്ടവനാണ്. അനുഷ്ഠാനശുശ്രൂഷകൾ ഒന്നും കൂടാതെ അവൻ ശ്രേഷ്ഠമഹാപുരോഹിതനായി. മോശ ലേവ്യപൗരോഹിത്യത്തിന്റെ ആരംഭവും യോഹന്നാൻ അന്ത്യവുമായിരുന്നു. മോശയെ ദൈവം വിളിച്ച് നിയോഗിച്ചതല്ലാതെ മറ്റാരും അഭിഷേകം ചെയ്തില്ല. മോശ കൂടാരത്തിൽ ശുശ്രൂഷ ചെയ്തില്ല. എന്നാൽ മോശ വഴിയാണ് അഹറോന് പൗരോഹിത്യനൽവരം ലഭിച്ചത്. അതുപോലെ സ്നാപകനും പുരോഹിതവസ്ത്രം ധരിച്ച് അനുഷ്ഠാനകർമങ്ങൾ നടത്തിയില്ല. ദൈവത്തിന്റെ വിളിയും ദൗത്യവുമാണ് സ്നാപകനെ പുരോഹിതനാക്കിയത്. മോശ പുരോഹിതനായിരുന്നെന്ന് സങ്കീർത്തനം 99,6 പറയുന്നു. സ്നാപകൻ ലേവിഗോത്രക്കാരനും സക്കറിയാ പുരോഹിതന്റെ മകനുമായിരുന്നു. മോശയിൽ ആരംഭിച്ച നിയമവും പ്രവാചകന്മാരും യോഹന്നാൻ വരെ ആയിരുന്നെന്ന് ലൂക്കാ പറയുന്നു (16,16).

പഴയനിയമം നിഴലും പുതിയനിയമം പൂർത്തീകരണവുമാണ്. പഴയതിലെ ദൃഷ്ടാന്തങ്ങളും നിഴലുകളും യേശുവിൽ പൂർത്തീകരിക്കപ്പെട്ടു. "പൂർത്തീകരിക്കാനാണ് ഞാൻ വന്നത്" എന്ന് നമ്മുടെ കർത്താവ് അസന്നിഗ്ധമായ ഭാഷയിൽ പ്രഖ്യാപിച്ചു. അങ്ങനെയെങ്കിൽ, പഴയനിയമത്തിലെ ലേവ്യപൗരോഹിത്യവും ദാവീദിന്റെ രാജത്വവും മോശ മുതലുള്ള പ്രവാചകശുശ്രൂഷയും യേശുവിൽ പൂർത്തീകരിക്കേണ്ടിയിരുന്നു. പഴയനിയമത്തിൽ അർഥം കണ്ടെത്താതെ കിടന്ന തിരുവചനങ്ങൾ അർഥസംപുഷ്ടമായത് യേശുവിലാണ്. ആ അർഥത്തിൽ ലേവ്യപൗരോഹിത്യത്തിലും യേശുവിന് ഭാഗഭാഗിത്വം ലഭിച്ചു.

ഇതേപ്പറ്റി മാർ അപ്രേം പറയുന്നതു കേൾക്കാം:

"അവിടുന്ന് പുരാതനർക്കു നൽകിയ ആ ദാനങ്ങളെല്ലാം അവനെ കണ്ടപ്പോൾ എല്ലായിടത്തുനിന്നും പാഞ്ഞുവന്ന്, ദാതാവായ അവനിൽ വസിച്ചു. അവ എല്ലാ


www.malankaralibrary.com

യിടത്തുനിന്നും ഒന്നിച്ചുകൂടി അവയുടെ സ്വാഭാവികമരത്തിൽ ഒട്ടിച്ചേർക്കപ്പെടാനായി വന്നു. അത് കയ്പുള്ള മരങ്ങളിൽ, അതായത്, ദുഷ്ടരാജാക്കന്മാരിലും പുരോഹിതന്മാരിലുമാണ് ഒട്ടിക്കപ്പെട്ടിരുന്നത്. അതുകൊണ്ടാണ് തങ്ങളുടെ മാധുര്യമുള്ള വേരിലേക്ക് അവ പെട്ടെന്ന് എത്തിയത്. ഇസ്രായേൽ ജനത്തിന്റെ ഭാഗങ്ങൾ തന്നിൽ ശേഖരിക്കപ്പെടാനായി ഈ ദൈവത്വം താഴേക്കുവന്നു" (മാർ അപ്രേം, നമ്മുടെ കർത്താവിനെ കുറിച്ചുള്ള പ്രസംഗം, നമ്പർ 57: in ജി.ചേടിയത്ത്, *മാർ അപ്രേം-ഉൽപ്പത്തി ഭാഷ്യം*,കോട്ടയം,2001,പേജ് 240).

"അവനെ ദൈവാലയത്തിൽ കാഴ്ച വച്ചപ്പോൾ പൗരോഹിത്യവും പ്രവാചകത്വവും ധരിച്ച്, തന്റെ പാവനാവയവങ്ങളിൽ പൗരോഹിത്യത്തിന്റെ ശുദ്ധതയും തന്റെ നിഷ്കളങ്കമായ കാതുകളിൽ പ്രവാചകത്വത്തിന്റെ വാക്കുകളും ധരിച്ച് അവൻ പുറത്തേക്കുപോയി. അതുപോലെ അവൻ സ്നാനം സ്വീകരിച്ച് സ്നാനത്തെ തന്നോടൊപ്പം പുറത്തേക്കെടുത്തു. എല്ലാറ്റിനെയും പവിത്രീകരിക്കുന്ന ശിശുവിന്റെ ശരീരം ശെമയോൻ സമർപ്പിച്ചപ്പോൾ, അതിന്റെ സമർപ്പണത്തോടുകൂടി ആ ശരീരം പൗരോഹിത്യം എടുത്തു. അതുപോലെ ശെമയോൻ അവന്റെ മേൽ പ്രവചിച്ചപ്പോൾ, പ്രവാചകത്വം ശിശുവിന്റെ കാതുകളിൽ ഓടിയെത്തി(മാർ അപ്രേം, നമ്മുടെ കർത്താവിനെ കുറിച്ചുള്ള പ്രസംഗം,നമ്പർ 55: in *മാർ അപ്രേം-ഉൽപ്പത്തിഭാഷ്യം,* പേ.239).

"ഇപ്പോൾ നീതി പൂർത്തിയാക്കാൻ അനുവദിക്കുക എന്നു പറഞ്ഞുകൊണ്ട് നമ്മുടെ കർത്താവ് യോഹന്നാന്റെ വലത്തുകൈ എടുത്ത് തന്റെ തലയിൽ വച്ചു. കാരണം, യോഹന്നാൻ നിയമത്തിന്റെ അന്ത്യമായിരുന്നു. "നിയമവും പ്രവാചകന്മാരും യോഹന്നാൻ വരെ വന്നു"( ലൂ.16,16). എന്നാൽ മിശിഹായാണ് പുതിയനിയമത്തിന്റെ ആരംഭം. അഭിഷേകപൂർണത സ്വീകരിക്കുന്നതിനും പൂർണമായും അതിന്റെ പൂർണതയിലും തന്റെ ശിഷ്യന്മാർക്ക് അത് നൽകുന്നതിനുമായി, സ്നാനത്തിലൂടെ നമ്മുടെ കർത്താവ് പഴയനിയമത്തിന്റെ നീതി സ്വീകരിച്ചു"(ജി.ചേടിയത്ത്,*മാർ അപ്രേം-സുവിശേഷഭാഷ്യം,* കോട്ടയം,2002,പേ.52).

"യോഹന്നാനിലൂടെ അവിടുന്ന് പൗരോഹിത്യവും പ്രവാചകത്വവും സ്വീകരിച്ചു. ദാവീദിന്റെ വംശത്തിലൂടെ ജനിച്ചതിനാൽ (ലൂ.2,4), ദാവീദിന്റെ കുടുംബത്തിന്റെ രാജ്യം അവിടുത്തേക്ക് നേരത്തെ ലഭിച്ചിരുന്നു. അഹറോന്റെ പുത്രന്റെ സ്നാനത്താൽ, രണ്ടാംജനനത്തിലൂടെ, ലേവികുടുംബത്തിന്റെ പൗരോഹിത്യം അവനു കിട്ടി. അവന്റെ രണ്ടാംജനനം ഈ ലോകത്തിൽ ആയിരുന്നെന്ന് വിശ്വസിക്കുന്നവർക്ക്, യോഹന്നാന്റെ സ്നാനത്താലുള്ള രണ്ടാം ജനനത്തിലൂടെ യോഹന്നാന്റെ പൗരോഹിത്യം അവനു കിട്ടിയതിനെപ്പറ്റി സംശയിക്കാൻ സാധ്യമല്ല...അവന്റെ സ്നാനാവസരം ആത്മാവ് താഴേക്ക് ഇറങ്ങി വന്നതിനാൽ, തന്റെ സ്നാനത്തിലൂടെ ആത്മാവ് നൽകപ്പെട്ടു (*മാർ അപ്രേം-സുവിശേഷഭാഷ്യം*,പേ.53).

"ആറേഗ് മാസത്തിലാണ്(മാർച്ച്-ഏപ്രിൽ)മഹാപുരോഹിതൻ തന്റെ പൗരോഹിത്യവസ്ത്രം വലിച്ചുകീറി അനാവരണം ചെയ്തത്(മത്താ 26,64-65). അത് കടന്നുവന്ന് നമ്മുടെ രക്ഷകനെ മൂടി"(*മാർ അപ്രേം-സുവിശേഷഭാഷ്യം,* പേ.302).

"സത്യപുരോഹിതൻ ആഗതനായി പുരോഹിതവസ്ത്രം ധരിച്ചു എന്നതിന്റെ പ്രതീകമായിട്ടാണ് കാലികപുരോഹിതൻ തന്റെ വസ്ത്രം കീറിയത്. അവൻ വിശുദ്ധ ബലിപീഠവും തന്റെ സേവനത്തിനായി എടുത്തു എന്നതിന്റെ പ്രതീകമായി വിശുദ്ധ സ്ഥലം അതിന്റെ വിരി കീറി"(മാർ അപ്രേം-ക്രൂശാരോഹണഗീതം,4,12 in ജി.ചേടിയത്ത്, *മാർ അപ്രേം-പെസഹാഗീതങ്ങൾ,*കോട്ടയം,2009, പേ.58).

"നീസാനിൽ മഹാപുരോഹിതൻ തന്റെ മേൽവസ്ത്രം കീറി (മർക്കോ.14,63). അവനിൽ നിന്ന് പൗരോഹിത്യം നീങ്ങിപ്പോയി. അവനെ വിവസ്ത്രനാക്കിയിട്ട് അത് നമ്മുടെ കർത്താവിന്മേൽ വിരിച്ചു..." (മാർ അപ്രേം-ഉത്ഥാനഗീതം,3,8: in *മാർ അപ്രേം-പെസഹാഗീതങ്ങൾ,*പേ.82).

"സത്യകുഞ്ഞാട് തന്റെ ശരീരത്തിന് പുരോഹിതനും മഹാപുരോഹിതനും(കഹനാ ഉറാബ് കുമറേ) ആയിത്തീർന്നു"(*മാർ അപ്രേം-പെസഹാഗീതങ്ങൾ*,2,2, പേ.12).

"രക്തബലിയർപ്പണം നടത്താതെ, അപ്പവും വീഞ്ഞും അർപ്പിച്ച, തന്റെ പ്രതീകമായ(ഥുപ്സാ)മെൽക്കീസദെക്കിന്റെ പൗരോഹിത്യം അവൻ ധരിച്ചു. പാനീയബലികൾ അർപ്പിച്ചുകൊണ്ടിരുന്ന പൗരോഹിത്യം അവൻ നീക്കിക്കളഞ്ഞു" (*മാർ അപ്രേം-പെസഹാഗീതങ്ങൾ*,2,8:പേ.12).

"നമ്മുടെ കർത്താവ് അവരിൽ നിന്ന് പൗരോഹിത്യം എടുത്തപ്പോൾ അതോടൊപ്പം എല്ലാ ജനതകളെയും പവിത്രീകരിച്ചു. അവിടുന്ന് പ്രവാചകത്വം എടുത്തപ്പോൾ അതോടൊപ്പം എല്ലാ തലമുറകൾക്കും തന്റെ വാഗ്ദാനങ്ങൾ വെളിപ്പെടുത്തി. അവിടുന്ന് തന്റെ കിരീടം മെടഞ്ഞപ്പോൾ, എല്ലാവരെയും പിടികൂടുന്ന ശക്തനെ ബന്ധിക്കുകയും അവന്റെ കൊള്ളമുതൽ പങ്കിടുകയും ചെയ്തു." (മാർ അപ്രേം-നമ്മുടെ കർത്താവിനെ കുറിച്ചുള്ള പ്രസംഗം, 58: in *മാർ അപ്രേം-ഉൽപ്പത്തിഭാഷ്യം,* പേ. 241).

"പുരോഹിതന്മാർ സംശുദ്ധ പട്ടുകൊണ്ടുള്ള അൾത്താര വിരി പരിശുദ്ധ സ്ഥലത്തു നിന്നെടുത്ത് അവനെ ധരിപ്പിച്ചു (മർക്കോ.15,16)"(*മാർ അപ്രേം - പെസഹാഗീതങ്ങൾ,* 5,6: പേ.18).

"അവർ പട്ടുവസ്ത്രമെടുത്ത് രാജകുമാരനെ അണിയിച്ചു. അതിലൂടെ, കയ്യാഫാസിനെപ്പോലെ അവർ അവനെതിരെ ഒരു പ്രവചനം നടത്തുകയായിരുന്നു" (*മാർ അപ്രേം-പെസഹാഗീതങ്ങൾ*,5,11:പേ.19).

"ദാവീദിന്റെ ഭവനത്തിന്റെ രാജത്വം ദാവീദിന്റെ പുത്രന്റെ പക്കലേക്ക് സന്തോഷപൂർവം ഓടിയടുത്തു(*മാർ അപ്രേം-പെസഹാഗീതങ്ങൾ,* 2,10:പേ.13).

"അവർ ദാവീദിന്റെ പുത്രനെ രാജത്വം ധരിപ്പിച്ചു...അവൻ രാജാക്കന്മാരുടെ രാജാവും കിരീടങ്ങൾ നൽകുന്നവനുമാണ്. സമസ്തരാജത്വവും അവനിൽ ഒത്തുചേർന്നു"(*മാർ അപ്രേം-പെസഹാഗീതങ്ങൾ*,5,12.14: പേ.19).

"യഹൂദർ തങ്ങളുടെ വിഭ്രാന്തിയിൽ പുത്രനെ രാജകീയവസ്ത്രം ധരിപ്പിച്ച് രാജാവാക്കി. തങ്ങളുടെ കർത്താ



www.malankaralibrary.com

വിനെ പരിഹസിച്ചുകൊണ്ട് പ്രതീകാത്മകമായി അവനെ ആരാധിച്ചു. അവർ അവന്റെ ശിരസ്സിൽ വച്ച മുൾക്കിരീടത്തിലൂടെ ആദത്തിന്റെ ശാപം എടുത്തുകളഞ്ഞു എന്നു കാണിച്ചു...അവർ ദൈവാലയത്തിൽ കടന്ന്, ബലിപീഠത്തിന്റെ വിരി അവിടെ നിന്നെടുത്തു... അവന് രാജകീയ ബഹുമതിയുടെ അടയാളം നൽകുന്നതിന്, അവർ കടന്ന് വിശുദ്ധബലിപീഠം അനാവൃതമാക്കുകയും, അവൻ മരിക്കേണ്ടിയിരുന്നതിനാൽ അത് ധരിപ്പിക്കുകയും ചെയ്തു. ദാവീദ് ഏഫോദ് ധരിച്ചതുപോലെ (1സാമു.6,14), വിശുദ്ധസ്ഥലത്തെ വിരിക്കൊപ്പം അവിടുന്ന് രാജത്വവും ധരിച്ചു... രാജത്വത്തിന്റെ അടയാളം അവർ തന്ത്രപൂർവം അവനെ ധരിപ്പിച്ചു. അതുപോലെ ദൈവിക മഹനീയതയുടെ വസ്ത്രവും ധരിപ്പിച്ചു"(മാർ അപ്രേം-ക്രൂശാരോഹണ ഗീതം, 4,2-5: in *മാർ അപ്രേം-പെസഹാഗീതങ്ങൾ,* പേ.56).

"നീസാനിൽ എപ്രകാരം കയ്യാഫാസ് എന്ന പ്രധാന പുരോഹിതനിൽ നിന്ന് പൗരോഹിത്യം കീറപ്പെടുകയും ഉരിയപ്പെടുകയും വാതിൽമറ തന്നെ കീറിപ്പോകുകയും ചെയ്തെന്ന് ആത്മാവ് കാണുകയാൽ, ദൈവാലയത്തിൽ നിന്ന് പുറപ്പെട്ടു പോകുകയും എല്ലാം എടുത്തുകൊണ്ടു പോകുകയും ചെയ്തു. കാരണം, ശുശ്രൂഷിക്കപ്പെട്ട പരിശുദ്ധനെ ശുശ്രൂഷിക്കാൻ പുരോഹിതർ ആരുമില്ലെന്നു കണ്ട്, ആത്മാവ് അവിടെ നിന്ന് പുറപ്പെട്ട്, അവനെ ശുശ്രൂഷിക്കുന്നിടത്തേക്ക് പോയി"(മാർ അപ്രേം-ഉത്ഥാന ഗീതം,3,9: in *മാർ അപ്രേം-പെസഹാഗീതങ്ങൾ,* പേ.83).

മാർ അപ്രേമിന്റെ വീക്ഷണത്തിൽ, മുൻകാല വാഗ്ദാനങ്ങളെല്ലാം യേശുവിൽ വന്നെത്തി നിറവേറി. മാർ അപ്രേം പ്രതീകാത്മകഭാഷയിലും കാവ്യാത്മകഭാഷയിലുമാണ് പറയുന്നതെങ്കിലും, അതാണ് യാഥാർഥ്യം. കാൽവരിയിൽ രക്തം ചിന്തി ബലിയർപ്പിച്ചുകൊണ്ട് അവിടുന്ന് ലേവ്യപൗരോഹിത്യത്തിന്റെ പൂർത്തീകരണവും നടത്തി. അവിടുന്ന് ദൈവാലയശുദ്ധീകരണം നടത്തിയത് പൗരോഹിത്യകർമമായിരുന്നു.

യോഹന്നാൻ യേശുവിന്റെ ശിരസ്സിൽ കൈവച്ച് മനുഷ്യകുലത്തിന്റെ സകല പാപങ്ങളും അവന്റെ ശിരസ്സിൽവച്ചു.പഴയനിയമത്തിൽ കുഞ്ഞാടിന്റെ ശിരസ്സിൽ കൈവച്ച് ജനത്തിന്റെ പാപം അതിന്മേൽ ചുമത്തി അതിനെ ബലികഴിക്കുന്നതിന്റെ പൂർത്തീകരണമായിരുന്നത് (ലേവ്യ.3,2-3;16,1-22). കാരണം, യേശു ദൈവത്തിന്റെ സത്യകുഞ്ഞാടാണ്. കർതൃശരീരമാകുന്ന തിരശ്ശീല കാൽവരിയിൽ പിച്ചിച്ചീന്തിയപ്പോൾ, ലേവ്യപൗരോഹിത്യത്തിന് അന്ത്യം കുറിച്ചുകൊണ്ട് ദൈവാലയ തിരശ്ശീല കീറിപ്പോയി. ഇപ്പോൾ മഹാപുരോഹിതനു മാത്രമല്ല, ഏതു മനുഷ്യനും അതിവിശുദ്ധസ്ഥലത്തു കയറാം. യേശുവാണ് ആ അതിവിശുദ്ധസ്ഥലം. ആണ്ടിലൊരിക്കൽ മാത്രമല്ല, ഏതുസമയത്തും കൃപാസനത്തിന്റെ ആ സിംഹാസനത്തെ സമീപിക്കാം. ആണ്ടിലൊരിക്കൽ മാത്രമല്ല, എപ്പോഴും കർത്താവിന്റെ പരിശുദ്ധനാമം (മാർവാലാഹ്) വിളിച്ചപേക്ഷിക്കാം. എല്ലാ വിശ്വാസികളും ബലിയർപ്പകരായി യേശുവിന്റെ ദൗത്യപൗരോഹിത്യത്തിൽ പങ്കുചേരുന്നു.




നമ്മുടെ കർത്താവ് യോർദാനിൽവച്ച് യോഹന്നാന്റെ കൈവയ്പിലൂടെ പൗരോഹിത്യം സ്വീകരിച്ചു എന്ന് പഠിപ്പിക്കുന്ന ഒരു ഗീതം അന്ത്യോക്യൻ ആരാധനക്രമത്തിലുണ്ട്. ആചാര്യന്മാരുടെ ഓർമ കഴിക്കുമ്പോൾ ചൊല്ലുന്ന കുക്കിലിയോനിൽ ഇപ്രകാരം കാണുന്നു:

"കാദ് എസ്യബ്ലാസ് കൊഹനൂസോ/മൂശേ വഹ്റൂൻ അഹ്ദോ കബ്ലൂ/ മൂശേ യാബോ ലസ്കറിയോ/ സ്കറിയോ യാബോ ല്മോറാൻ/ മോറാൻ യാബോ ലശ്ലീഹേ/ വശ്ലീഹേ യാബൂ/ ലർബാ പെനിയോൻ ദബ്രീസോ".

അതിനർഥം:"ആദ്യാചാര്യത്വം കൈക്കൊ/ണ്ടഹറോൻ മൂശയൊടൊന്നിച്ച്/സ്കറിയായ്ക്കതു നൽകി മൂശ/സ്കറിയാ യോഹന്നാനേകി/യോഹന്നാൻ കർത്താവിന്നും/ കർത്താ തൻ ശ്ലീഹന്മാർക്കും /നാനാ സൃഷ്ടിവിഭാഗങ്ങൾക്കേകി ശ്ലീഹന്മാർ".

മലങ്കര കത്തോലിക്കാ ക്രമത്തിൽ അതിനു മാറ്റം വരുത്തി. അതിപ്രകാരമാണ്:

"ആദ്യാചാര്യത്വം കൈക്കൊ/ണ്ടഹറോൻ മൂശയൊടൊന്നിച്ച്/ സ്കറിയാ വരെ നൽകി മൂശ/ നിത്യാചാര്യനാമീശോ/സർവലോകോദ്ധാരണാർഥം/ നൽകി തൻ ശ്ലീഹന്മാർക്കും/നാനാ ഭൂമിവിഭാ-ഗങ്ങൾക്കേകി ശ്ലീഹന്മാർ."

നമ്മുടെ കർത്താവിന്റെ പൗരോഹിത്യം ലേവ്യപൗരോഹിത്യമല്ല, നിത്യപൗരോഹിത്യമാണ്. അത് യോഹന്നാൻ കൊടുത്തതല്ല. ലേവ്യപൗരോഹിത്യത്തിൽ നിന്ന് അവിടുന്ന് ഒന്നുമെടുത്തില്ല എന്നു സൂചിപ്പിക്കാനാണ് ഈ മാറ്റം വരുത്തിയത്. എന്നാൽ യേശു പഴയനിയമത്തിന്റെ പൂർത്തീകരണമാകയാൽ എല്ലാ ദൃഷ്ടാന്തങ്ങളും ഉപമകളും യേശുവിൽ വന്നെത്തി എന്നു സൂചിപ്പിക്കുന്നതും മാർ അപ്രേം പറഞ്ഞിരിക്കുന്നതും മാറ്റിയത് തിരുത്തി സുറിയാനിയുടെ കൃത്യമായ വിവർത്തനം നൽകുന്നത് നല്ലതല്ലേ എന്ന് ചിന്തിക്കാവുന്നതാണ്.


www.malankaralibrary.com

## ഗ്രന്ഥനിരൂപണം




**"ഗുരുവന്ദനം".** വൈദിക ജീവിതമത്രയും വൈദിക വിദ്യാർത്ഥികളുടെ പരിശീലനത്തിനായി സമർപ്പിച്ച് പതിനെട്ട് വർഷങ്ങൾക്ക് മുമ്പ് നിത്യപുരോഹിതനോട് ചേർക്കപ്പെട്ട ബഹുമാനപ്പെട്ട മാത്യു ചെമ്പോത്തിനാൽ അച്ചനെ അനുസ്മരിക്കുവാനുള്ള ശ്രമത്തിന്റെ അക്ഷര രൂപത്തിലുള്ള അവതരണമാണ് **'ഗുരുവന്ദനം'.** അസാധാരണ സിദ്ധികളുടെ നിറവായ ഒരു അനന്യ പ്രതിഭയായിരുന്നു ബഹു. മാത്യു ചെമ്പോത്തിനാൽ അച്ചൻ. ശാന്തൻ, സൗമ്യൻ, കുലീനൻ, മാന്യൻ. പൗരോഹിത്യത്തിന്റെ പൊരുൾ പൂർണ്ണമായും ഉൾക്കൊണ്ടിരുന്ന പുരോഹിതൻ. ആഴമായ ആദ്ധ്യാത്മികത അറിഞ്ഞ്, അനുഭവിച്ച്, പങ്കുവച്ചിരുന്ന വൈദിക ശ്രേഷ്ഠൻ. ബഹുഭാഷാ പണ്ഡിതൻ. സുറിയാനി, പാശ്ചാത്യ, കർണാട്ടിക്ക്, ഹിന്ദുസ്ഥാനി സംഗീതങ്ങളിൽ നിപുണൻ. ബുദ്ധിരാക്ഷസൻ. എന്നും എല്ലാത്തിലും എല്ലായിടത്തും ഒന്നാമൻ. എന്നാൽ, ഒരിക്കലും സ്ഥാനത്തിനോ അംഗീകാരത്തിനോ വേണ്ടി കാംക്ഷിക്കാത്ത നിഷ്കാമകർമ്മൻ.

ആരാധനാഭാഷ കഴിവതും മാതൃഭാഷയായിരിക്കുന്നതാണുത്തമം എന്നുള്ള രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ നിർദ്ദേശങ്ങൾ ഉൾക്കൊണ്ട് മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പ്രാർത്ഥനകൾ; പ്രത്യേകിച്ച്, "ശ്ഹീമ്മോ" നമസ്കാരവും വലിയനോമ്പിലെ നമസ്കാരവും സുറിയാനി ഭാഷയിൽ നിന്നും അർത്ഥവും, അനുഭവവും, രാഗവും, താളവും, ഈണവും നിലനിർത്തിക്കൊണ്ട് ഗാനരൂപത്തിൽ മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്ത കാര്യം കൊണ്ടുതന്നെ അച്ചൻ മലങ്കര സഭാനഭസ്സിൽ കാലത്തെ അതിജീവിക്കുന്ന സാന്നിദ്ധ്യമായി മാറി.

കനത്തകൂരിരുട്ടിൽ ആരും കാണാനും കേൾക്കാനുമില്ലാതെ ആരും കാണണമെന്നും കേൾക്കണമെന്നും ആഗ്രഹിക്കാതെ സ്വത്വപ്രകാശമെന്നോണം ഗാനമാലപിക്കുന്ന നൈറ്റിംഗൽ പക്ഷിയെപ്പോലെ, ആരുടെയും അംഗീകാരവും അഭിനന്ദനവും ആഗ്രഹിക്കാതെ അനന്യമായ അനേക ശുശ്രൂഷകൾ സഭയ്ക്കും, സമൂഹത്തിനും, ഭാഷക്കും, സാഹിത്യത്തിനും, കലയ്ക്കുമായി നല്കിയ ബഹു. ചെമ്പോത്തിനാൽ അച്ചനെയും അച്ചന്റെ സേവനങ്ങളെയും അനുസ്മരിക്കുവാനും തിരശ്ശീലയ്ക്കു പുറത്തേക്ക് പ്രകാശിപ്പിക്കുവാനുമുള്ള ശ്രമത്തിന്റെ ഫലമാണ് **"ഗുരുവന്ദനം".**

ബഹു. ചെമ്പോത്തിനാൽ അച്ചന്റെ ഹ്രസ്വജീവചരിത്രം, അദ്ദേഹത്തെക്കുറിച്ചുള്ള ഏതാനും പേരുടെ അനുസ്മരണകൾ, "ശ്ഹീമ്മോ" നമസ്കാരത്തിലെ പ്രാർത്ഥനകളെ സംബന്ധിച്ച് അദ്ദേഹം എഴുതിയ ധ്യാനങ്ങൾ അദ്ദേഹത്തിന്റെ ഏതാനും ലേഖനങ്ങൾ, കവിതകൾ, ഗാനങ്ങൾ, ആന്തങ്ങൾ എന്നിവയാണ് "ഗുരുവന്ദന"ത്തിന്റെ ഉള്ളടക്കം.വാങ്ങിസൂക്ഷിക്കേണ്ടതും, വായിച്ചിരിക്കേണ്ടതുമായ ഒരു ഉത്തമഗ്രന്ഥം.

| | | |
|---|---|---|
| എഡിറ്റർ | : | ഫാ. ചെറിയാൻ താഴമൺ |
| ലഭിക്കുന്ന സ്ഥലങ്ങൾ | : | മേരിഗിരി, ശാന്തിനിലയം തിരുവല്ല, |
| | | ഇഗ്നേഷ്യൻ ബുക്ക് സെന്റർ പട്ടം തിരുവനന്തപുരം. |
| വില | : | 250 രൂപ. |


www.malankaralibrary.com

